# പാവനസ്മരണയ്ക്കു മുമ്പിൽ ആദരാഞ്ജലികൾ

നാലാം ഓർമ്മപെരുന്നാൾ
16-5-1994



യൂഹാനോൻ മാർ സേവേറിയോസ്
മെത്രാപ്പോലീത്താ

Inserted by:

Thampy, Susy, Sypy, Sunil, Susheel
Vazhakala, Edmonton

ലക്കം 3 പുസ്തകം 49
1994 മെയ്

MALANKARA SABHA
Devalokam
Kottayam-686038
Kerala, S. India
Phone: 578234
578499

# മലങ്കരസഭ

മാസിക




ലക്കം 5
പുസ്തകം 49
മെയ് 1994



PATRON SAINT

പത്രാധിപക്കുറിപ്പ്:

# വിലതീരാത്ത ത്യാഗത്തിന്റെ പണിതീരാത്ത ഭവനം

## ഫാ. ഡോ. ജേക്കബ് കുര്യൻ

മാർത്തോമ്മാ ശ്ലീഹായുടെ പാദസ്പർശമേററ നിലയ്ക്കൽ പ്രദേശത്തെ ക്രൈസ്തവ പൗരാണികത്വം പുനഃപ്രതിഷ്ഠിക്കാനുള്ള ശ്രമങ്ങൾ ഏതാനും ദശാബ്ദങ്ങളായി നടന്നുവരുകയാണ്. പുരാതന ക്രൈസ്തവ ദേവാലയത്തിന്റെയും മററും അവശിഷ്ടങ്ങൾ കണ്ടെത്തുവാൻ കഴിഞ്ഞുവെങ്കിലും ആ പ്രദേശത്തെ ചുററിപ്പററി മററ് അവകാശവാദങ്ങളും, മതസംഘർഷ സാഹചര്യങ്ങളും ഉണ്ടായപ്പോൾ ക്രൈസ്തവർ മാതൃകാപരമായി ത്യാഗത്തിനു സന്നദ്ധമായത് കേരളത്തിനു വെളിയിലും പ്രത്യേകിച്ച് വിദേശങ്ങളിലും ശ്രദ്ധിക്കപ്പെട്ടു. ഈ ത്യാഗത്തിന് സമ്മാനമായി കേരളസർക്കാർ നിലയ്ക്കൽ പ്രദേശത്തുതന്നെ അനുവദിച്ചുതന്ന അഞ്ചര ഏക്കർ സ്ഥലത്ത് 1985 മേയ് 11-ാം തീയതി നിയമാനുസൃതം രൂപം കൊടുത്ത സ്ഥാപനമാണ് 'നിലയ്ക്കൽ സെന്റ് തോമസ് ചർച്ച് ആൻഡ് എക്യുമെനിക്കൽ സെന്റർ'. നിലയ്ക്കൽ പ്രദേശത്ത് സഭാഭരണമുള്ള കത്തോലിക്കാ, ഓർത്തഡോക്സ്, യാക്കോബായ, മാർത്തോമ്മാ, ക്നാനായ, സി. എസ്. ഐ. സഭകളുടെ സംയുക്ത സംരംഭമായി ആരം

ഭിച്ച പ്രസ്ഥാനത്തിന്, 1994 ആയിട്ടും പണിതീരാത്ത ഭവനമേ ഉള്ളൂവെന്നത് ഒരു ദു:ഖസത്യമായി അവശേഷിക്കുന്നു. പണി മുടങ്ങി കിടക്കുന്നുവെന്നോ, ആരും സഹായം ചെയ്തില്ല എന്നോ അല്ല ഈ പരാമർശത്തിന്റെ സൂചന. 1992 മുതൽ പണി നടക്കുന്നുണ്ട്. അഖിലലോകസഭാ കൗൺസിലും വത്തിക്കാനും സംഭാവനകൾ നൽകിയിട്ടുണ്ട്. പല വ്യക്തികളും സ്ഥാപനങ്ങളും നാട്ടിൽനിന്നും വിദേശത്തുനിന്നും സഹായിക്കുന്നുമുണ്ട്. എങ്കിലും, സെന്ററിന്റെ അഡ്മിനിസ്ട്രേറ്റർ ഫാദർ സെബാസ്റ്റ്യന്റെ ദു:ഖം, ഈ കേന്ദ്രം ഇപ്പോഴും കേരളക്രൈസ്തവ ജീവിതത്തിന്റെ മുഖ്യധാരയിലേക്ക് ഉപനയിക്കപ്പെട്ടിട്ടില്ല എന്നതാണ്. ഒരു ഭവനം പൂർണ്ണത പ്രാപിക്കുന്നത്, അതിൽ കുടുംബജീവിതം പൂവണിയുമ്പോഴാണ്. അതുപോലെ, കേരളക്രൈസ്തവ സഭകളുടെ അജണ്ടായിൽ എക്യുമെനിക്കൽ ബന്ധങ്ങളും, കേരളത്തിലെ ചരിത്രപ്രസിദ്ധമായ നിലയ്ക്കൽ എക്യുമെനിക്കൽ കേന്ദ്രവും സ്ഥാനം പിടിക്കുമ്പോഴേ, നിലയ്ക്കൽ ഭവനത്തിന്റെ പണി തീരൂ.

വനത്തിനുള്ളിൽ, വൈദ്യുതിയോ വാർത്താവിനിമയ സൗകര്യങ്ങളോ കടന്നുചെന്നിട്ടില്ലാത്ത നിലയ്ക്കൽ എക്യുമെനിക്കൽ ദേവാലയത്തിലേക്ക് ഇടവകകളിൽനിന്ന് തീർത്ഥയാത്രകൾ സംഘടിപ്പിച്ചാൽ സഭാംഗങ്ങൾക്ക് ഈ കേന്ദ്രത്തെ പരിചയപ്പെടാം. ''നിലയ്ക്കൽ ഇന്ന്'' എന്ന ലഘുലേഖയിൽ ഇങ്ങനെ പറഞ്ഞിരിക്കുന്നു:

> ''ജീവിതത്തിന്റെ വിവിധ തുറകളിലുള്ളവർ നടന്നും സൈക്കിളിലും ജീപ്പിലും കാറിലും വാനിലും ബസിലും നിലയ്ക്കൽ പള്ളിയിൽ വരുന്നുണ്ട്. ....വിദേശികളെയും മലയാളികളല്ലാത്തവരെയും കൂട്ടിക്കൊണ്ടു വരുന്നവരുണ്ട്. ആദ്യമായി നിലയ്ക്കലെത്തുന്നവരാണധികവും. ഘോരവനങ്ങളാൽ ചുററപ്പെട്ടു കിടക്കുന്ന ഈ സ്ഥാപനത്തിന്റെ കാനനഭംഗിയും ഏകാന്തതയും ഇഷ്ടപ്പെടുന്നകേന്ദ്രജനങ്ങൾ തങ്ങൾക്കാവശ്യമായ ഭക്ഷണസാധനങ്ങളുമായി കുടുംബസമേതവും ഗ്രൂപ്പുകളായും ഇവിടെ എത്തുന്നു. ദൈവാലയത്തിൽ കയറി പ്രാർത്ഥിച്ചശേഷം സ്ഥാപനത്തെക്കുറിച്ചും ചുററുപാടുകളെക്കുറിച്ചും കണ്ടും കേട്ടും വായിച്ചും മനസ്സിലാക്കുന്നു. വേനൽക്കാലത്ത് മലമുകളിൽ കയറിപോകയും വിശ്രമത്തിനും സംവാദത്തിനും സമയം കണ്ടെത്തുകയും ചെയ്യുന്നു''.

---

## ഇതളുകളിൽ

# പ. ബാവാ തിരുമേനി എഴുതുന്നു:



നമ്മുടെ രക്ഷകന്റെ കഷ്ടാനുഭവത്തിലും ഉയിർപ്പിലും ഉള്ള നമ്മുടെ പങ്കാളിത്തം ഒരിക്കൽ കൂടി നാം പുതുക്കിയിരിക്കുകയാണ്. പല പാശ്ചാത്യ സഭകളും കഷ്ടാനുഭവത്തെയും, ഉയിർപ്പിനെയും 'സ്മരി'ക്കുമ്പോൾ പൗരസ്ത്യ സഭകൾ യഥാർത്ഥമായും ഒരു 'പങ്കുചേരൽ' **(Participation)** ആണ് ഈ ആചരണം മുഖേന ലക്ഷ്യമാക്കുന്നത്. കൂടാതെ, ഈ പങ്കുചേരലിൽനിന്ന് ഒരു രക്ഷാകരമായ കൃപ പ്രപഞ്ചത്തിനു മുഴുവൻ ലഭ്യമാകുന്നുവെന്നും നാം വിശ്വസിക്കുന്നു. സർവ്വപ്രപഞ്ചത്തിനും ലഭിക്കുന്ന രക്ഷാകരമായ കൃപ വിവിധ രൂപത്തിലാണ് ഇന്ന് പ്രകടമാകേണ്ടത്.

ഒന്നാമതായി, പരിസ്ഥിതി സംബന്ധമായ അപകടലക്ഷണങ്ങളെ ലോക ജനതതി മുഴുവൻ ഗൗരവതരമായിട്ടെടുക്കുന്നതിന്റെ സൂചനകൾ മുഖേന പ്രകൃതിയെ സംരക്ഷിക്കുവാനും, പ്രകൃതി വിഭവങ്ങളെ വിവേചനാപൂർവ്വം വിനിയോഗിക്കുന്നതിനും ജനങ്ങളുടെ ബോധപൂർവമായ സഹകരണം ആവശ്യമായിരിക്കുന്നു. അതുപോലെതന്നെ, പ്രകൃതിയുടെപേരിൽ മുതലക്കണ്ണീർപൊഴിച്ച് വികസന പ്രവർത്തനങ്ങളെ തടസപ്പെടുത്തുന്ന പ്രവണതയ്ക്കെതിരായും ജനങ്ങൾ ബോധവൽക്കരിക്കപ്പെടണം.

രണ്ടാമതായി, ലോക സാമ്പത്തികഘടനയെയും, വികസന മേഖലയേയും സാരമായി ബാധിക്കുന്ന 'ഡങ്കൽ' നിർദ്ദേശങ്ങളെയും, 'ഗാട്ട്' കരാറിനെയും കുറിച്ച്, വികസ്വര രാജ്യങ്ങളിൽ പലതും വ്യത്യസ്ത നിരീക്ഷണങ്ങൾ നടത്തിക്കഴിഞ്ഞു. ഭാരതത്തിന്റെ പ്രധാന വികസന മേഖലയായ കാർഷിക രംഗത്ത് നിയന്ത്രണങ്ങൾ വരുന്നുവെങ്കിൽ, അത് സാധാരണ കർഷകരെ തുണക്കുന്ന വിധത്തിലാണ് എന്ന് ഉറപ്പാക്കേണ്ടിയിരിക്കുന്നു. അതുപോലെ, മരുന്നുകൾക്കുംമററും അന്തർദ്ദേശീയ നിലവാരത്തിലുള്ള വിലനിർണ്ണയം വന്നാൽ, ഒരു സാധാരണക്കാരന് വൈദ്യശുശ്രൂഷ ഒരു മഹാഭാരമായി തീരുമെങ്കിൽ അങ്ങനെയുള്ള അപകടസാധ്യതകളെക്കുറിച്ച് വ്യക്തവും വിശദവുമായ പഠനം നടത്തിക്കഴിഞ്ഞിട്ടേ ഔദ്യോഗിക തലത്തിൽ തീരുമാനങ്ങൾ ഉണ്ടാകാവൂ എന്നു പറയേണ്ടിയിരിക്കുന്നു. ഇതിനുവേണ്ടിയുള്ള ജനാഭിപ്രായം രൂപപ്പെടേണ്ടിയിരിക്കുന്നു.

മൂന്നാമതായി, യുവതലമുറയെ ഇന്ന് തകർത്തുകൊണ്ടിരിക്കുന്ന അതിഭീകരമായ മയക്കുമരുന്നു വ്യാപാരത്തിനെതിരെയുള്ള ഒരു വലിയ ജനമുന്നേററം ഉണ്ടാകേണ്ടിയിരിക്കുന്നു. മിഠായിയിലും, മധുരപാനീയത്തിലും ലഘുവായ തോതിൽ മയക്കുമരുന്നു ചേർത്തുകൊണ്ട് സാവധാനം ഇളംതലമുറയെ മയക്കുമരുന്നിനടിമയാക്കുവാനുള്ള സംഘടിതശ്രമങ്ങൾ ബഹുരാഷ്ട്രക്കമ്പനികൾ മുഖേനതന്നെ ആരംഭിച്ചുകഴിഞ്ഞു എന്നുപോലും കേൾക്കുന്നു. ഈ വൻവിപത്തിനിരയാകുവാൻ നമ്മുടെ കുഞ്ഞുങ്ങളെ അനുവദിച്ചുകൂടാ. മത, പ്രത്യയശാസ്ത്ര വ്യത്യസ്തകൾ മറന്ന് നാം സംയുക്തമായി പ്രതികരിക്കേണ്ട പ്രശ്നമാണിത്.

നാലാമതായി, വിദ്യാലയങ്ങളിൽനിന്ന് രാഷ്ട്രീയപാർട്ടി പ്രവർത്തനവും തദനുസൃതമായ സമരമുറകളും ഇല്ലാതാക്കുവാൻ ഗവർമ്മെൻറും, വിദ്യാലയാധികൃതരും, അദ്ധ്യാപകരും, രക്ഷകർത്താക്കളും, വിദ്യാർത്ഥികളും സംഘടിച്ച് പ്രവർത്തിക്കേണ്ടിയിരിക്കുന്നു. ഹൈക്കോടതിയുടെ വിധിയെ മാനിച്ചുള്ള നടപടികൾ എടുക്കുവാനെങ്കിലും ഗവർമ്മെൻറ് ഇക്കാര്യത്തിൽ ധൈര്യം കാണിക്കും എന്നു നാം പ്രതീക്ഷിക്കുന്നു.

അഞ്ചാമതായി, മനുഷ്യന് ഈ ലോകത്തിനപ്പുറം ഒരു ലക്ഷ്യമുണ്ടെന്നു ബോധവൽക്കരിക്കാൻ മതത്തിനു ശക്തിയുണ്ടാകണം. കഷ്ടതയില്ലാത്ത ഒരു ജീവിതത്തിനുവേണ്ടി ഇന്ന് മനുഷ്യർ പരക്കംപായുന്നു. എന്നാൽ കഷ്ടത ജീവിതത്തിന്റെ ഭാഗമാണെന്നും, ത്യാഗം ജീവിതത്തിന്റെ ശൈലിയാണെന്നും യേശു തമ്പുരാൻ അനുസ്മരിപ്പിക്കുന്നു. നിങ്ങൾക്ക് ഭൂമിയിൽ കഷ്ടം ഉണ്ട്. എങ്കിലും, ഭയപ്പെടേണ്ട ഞാൻ ലോകത്തെ ജയിച്ചിരിക്കുന്നു' എന്നു പറയുന്ന ദൈവം നമ്മോടുകൂടെയുണ്ടെന്നു് ഈസ്ററർ വിളിച്ചുപറയുന്നു. സഭയുടെ പ്രഖ്യാപനവും അതുതന്നെയാണ്.






ഫാ. സോളമൻ ഒ. ഐ. സി.,

(ബഥാന്യൻ)

## പെന്തിക്കോസ്തിയ്ക്ക് മുൻപുള്ള ഞായറാഴ്ച മെയ്–15

(മർക്കോ. 10:17–22)

### 1. ഒരു നല്ല ആഗ്രഹം

നിത്യജീവനെ അവകാശിക്കുവാൻ ഞാൻ എന്തു ചെയ്യണം? ഏററവും നല്ല ചിന്ത ഒരു നല്ല ആഗ്രഹം, ഒരു മനുഷ്യന്റെ ജീവിതത്തിലെ ഏററവും സുപ്രധാനവും, മഹത്തരവും, എല്ലാററിലുമുപരിയായി അഭികാമ്യവുമായ ആഗ്രഹം. എന്നാൽ ഒരു നല്ല ആഗ്രഹംകൊണ്ടു മാത്രം എന്തു പ്രയോജനം? ഓരോ മനുഷ്യന്റെയും ചിന്താശക്തി അനുസരിച്ച് എന്തും ആഗ്രഹിക്കാം. ചിലർക്ക് നല്ല ആഗ്രഹങ്ങൾ മുളയ്ക്കാറില്ല. മുളച്ചാൽ പൂവണിയുകയില്ല. ഫലസമൃദ്ധിയാൽ സാഫല്യം കണ്ടെത്തുന്ന ആഗ്രഹങ്ങളും ഇല്ലാതില്ല. ദൈവത്തിന് സ്നേഹിക്കാനേ കഴിയൂ. മനുഷ്യന് നല്ലതിനെ മാത്രം സ്നേഹിക്കാൻ കഴിയുമോ? നന്മയുടെ നല്ലവശങ്ങളും തിന്മയുടെ ദോഷവശങ്ങളും മനുൻ മനസ്സിലാക്കിയാലും. അനുഭവിച്ച് അറിഞ്ഞാലും തിന്മയെ മനുഷ്യൻ എന്തിന് ആഗ്രഹിക്കുന്നു, സ്നേഹിക്കുന്നു?

### 2. മകനെ ഒരു കുറവ് നിനക്കുണ്ട്.

ഈ വേദഭാഗത്ത് കാണുന്ന മനുഷ്യന്റെ കുറവ് അവന്റെ സമ്പാദ്യങ്ങൾ അത്രെ. കല്പനകൾ അനുസരിച്ച് ജീവിക്കുന്ന മനുഷ്യനിൽ എന്ത് കുറവ്? ഭൗമികസമ്പത്തും, നേട്ടങ്ങളും, ദൈവത്തിങ്കലേക്കുള്ള നോട്ടത്തിന് ഒരു വിലങ്ങുതടിയായി നില്ക്കുന്നു. ദൈവരാജ്യത്തിലെ, ദു:ഖങ്ങളും നെടുവീർപ്പുകളുമില്ലാത്ത നിത്യമായ സന്തോഷത്തേക്കാൾ ഈ ലോകജീവിതത്തിലെ സന്തോഷങ്ങൾക്കും സംതൃപ്തിക്കും സുപ്രധാന സ്ഥാനം കൊടുക്കുന്നത് ഒരു കുറവല്ലേ? ദൈവം പരിശോധിച്ചാൽ എത്രയെത്ര കുറവുകൾ നമ്മുടെ രഹസ്യവും, പരസ്യവുമായ ജീവിതത്തിൽ കണ്ടെത്തും. ഇത്രയേറെ കുറവുകളും വഹിച്ചുകൊണ്ട് അവന്റെ തിരുസന്നിധിയിൽ നാം എത്തിയാൽ നിത്യജീവന്റെ അവകാശം നമുക്ക് ലഭിക്കുമോ? കുറവുകളെ ഏററുപറഞ്ഞ് ഉപേക്ഷിക്കുക. ആവശ്യമായ പ്രായശ്ചിത്തം നിറവേററുക.

### 3. ലോകത്തിലെ നിക്ഷേപം അഭികാമ്യമോ?

ഈ ലോകത്തിലെ നേട്ടങ്ങൾ ഉപേക്ഷിക്കുവാൻ യേശുതമ്പുരാൻ ആവശ്യപ്പെട്ടപ്പോൾ അയാൾക്ക് നിരാശ വരുവാനുള്ള ലോകത്തിലെ സൗഭാഗ്യാവസ്ഥയേക്കാൾ മോഹനീയം ഈ ലോകത്തിലെ വസ്തുവകകളും, സമ്പാദ്യങ്ങളും എന്ന് ചിന്തിക്കുന്നു. ധനവാന്റെയും ലാസറിന്റെയും ഉപമയിൽ മരണാനന്തര ജീവിതത്തിൽ ധനവാൻ നിത്യമായ നിരാശയിലും, വേദനയിലും, യാതനയിലും അകപ്പെട്ടുപോയി. അബ്രഹാം പിതാവ് പറയുന്നു, ''നിന്റെ ജീവിതകാലത്ത് നീ എന്തെല്ലാം നന്മകൾ സ്വീകരിച്ചിരുന്നു'' ഭൗമീകസമ്പത്ത് പൂട്ടിവെച്ചിരിക്കുന്ന സ്നേഹിതാ സമ്പത്തിനോടുകൂടി കരുണയും നീ താഴിട്ട് പൂട്ടിവച്ചിട്ടുണ്ടോ? നീ വിതയ്ക്കാത്തത് നീ കൊയ്യുകയില്ല. ഭൗമീക സമ്പത്തിൽ മാത്രം നീ ആഗ്രഹവും ആശ്രയവും വച്ചാൽ അത് നിന്നെ രക്ഷിക്കുമോ? നിത്യമായ കരച്ചിലിനോട് തുലനം ചെയ്യുമ്പോൾ ഈ ലോക വസ്തുക്കളുടെ മഹത്വം എത്ര നിസ്സാരം!

## പെന്തിക്കോസ്തിഞായർ-മെയ്-22

(അപ്പോ: പ്രവൃ 2:1)

'പെന്തിക്കൊസ്തി' എന്ന ഗ്രീക്ക്പദത്തിന് അൻപതാമത്തേത് എന്ന് അർത്ഥം. യഹൂദന്മാർക്ക് വാരാന്ത്യപ്പെരുന്നാൾ, അഥവാ ആഴ്ചവട്ടപ്പെരുന്നാൾ 50–ാംദിവസമാണ്. ഏഴ് ആഴ്ചകൾ കഴിഞ്ഞ് വരുന്ന ദിവസം – അതാണ് ആഴ്ചവട്ടപ്പെരുന്നാൾ. മോശയ്ക്ക് ന്യായപ്രമാണം ലഭിച്ചതിന്റെ സ്മരണയെ പുതുക്കുന്ന പെരുന്നാൾ, കൊയ്ത്തുപെരുന്നാൾ എന്നീ നിലയിലും പെന്തിക്കോസ്തിയ്ക്ക് പ്രാധാന്യം കല്പിച്ചിരുന്നു. ഉയർപ്പ് കഴിഞ്ഞ് അൻപതാംദിവസം ശിഷ്യന്മാരുടെ മേൽ യേശുതമ്പുരാന്റെ വാഗ്ദത്തം അനുസരിച്ച് പരിശുദ്ധാത്മാവിന്റെ ആവാസം ഉണ്ടായപ്പോൾ ക്രിസ്തീയസഭയിലും പെന്തിക്കോസ്തി എന്ന വാക്ക് അർത്ഥവത്തായി.

എബ്രായ ഭാഷയിൽ റൂഹാ എന്ന വാക്ക് ദൈവത്തിന്റെ ജീവപ്രദമായ ശക്തിയാണ്. പാറക്കലീത്താ എന്നാൽ ഒരാളുടെ അടുത്തേക്ക് സഹായത്തിനായി വിളിക്കപ്പെട്ടവൻ, മറെറാരു സഹായി,

(ശേഷം 35-ാം പേജിൽ)

# യഹോവയുടെ സാക്ഷികൾ

ഫാ. റ്റി. ജെ. ജോഷ്വാ

(iv)

## യേശുക്രിസ്തുവിന്റെ ദൈവത്വം

ക്രിസ്തുവിന്റെ ആളത്വം സംബന്ധിച്ചാണ് ഏറ്റം ഗുരുതരമായ വേദവിപരീതം അവർ പ്രചരിപ്പിക്കുന്നത്. ഇക്കാര്യത്തിൽ ഇവരുടെ മുൻഗാമി അറിയോസ് ആയിരുന്നു എന്ന് മുകളിൽ സൂചിപ്പിച്ചിട്ടുണ്ടല്ലോ.

(1) യേശുക്രിസ്തു മനുഷ്യനാകുന്നതിനു മുൻപുള്ളഅവസ്ഥയിൽ ദൈവത്തിന്റെ സൃഷ്ടിയായിരുന്നു; ആദ്യത്തെ സൃഷ്ടി—അന്ന് മിഖായേൽ എന്നു പേരുള്ള മാലാഖ മാത്രമായിരുന്നു. ഒരിക്കലും യഹോവയോട് സമനല്ലായിരുന്നു.

(2) മനുഷ്യനായി തീർന്നത് ദൈവമല്ല. സൃഷ്ടിയായ പുത്രന്റെ ആളത്വമാണ്. യേശുക്രിസ്തുവിൽ ദൈവത്വം, മനുഷ്യത്വം എന്നു രണ്ടു സ്വഭാവങ്ങളില്ല—മനുഷ്യത്വം മാത്രം.

(3) ഉയിർപ്പിനുശേഷമുള്ള അവസ്ഥയിൽ മനുഷ്യത്വം ഉപേക്ഷിച്ചു; ശക്തനും അമർത്യനുമായ ആത്മപുത്രനായി. ക്രിസ്തുവിന്റെ ശാരീരിക പുനരുത്ഥാനം നടന്നില്ല. അപ്പോൾ ക്രിസ്തുവിന്റെ ശരീരത്തിന് എന്തു സംഭവിച്ചു? യഹോവയായ ദൈവം അത് എവിടെയോ സൂക്ഷിച്ചു. മോശയുടെ ശരീരം എവിടെയോ സൂക്ഷിച്ചതുപോലെ (See 'The truth shall make you free' Page 264) പുനരുത്ഥാരണ സമയത്താണ് ക്രിസ്തുവിന് മരണമില്ലായ്മ നല്കിയത്; സൃഷ്ടികളിൽ ഒന്നാമതായി ഈ ദാനം ലഭിച്ചത് ക്രിസ്തുവിനാണ്. (See 'Let God be true' Page 74).

ക്രിസ്തുവിനെ സംബന്ധിച്ചുള്ള ഇവരുടെ ദുരുപദേശങ്ങളുടെ ഒരു സമാഹാരമാണ് മുകളിൽ കൊടുത്തിരിക്കുന്നത്. അതിൻപ്രകാരം അവരുടെ വിശ്വാസത്തിൽ ക്രിസ്തു മനുഷ്യാവതാരത്തിനു മുൻപ് മാലാഖാ; മനുഷ്യാവതാരത്തിൽ കേവലം മനുഷ്യൻ; പുനരുത്ഥാനശേഷം ദൈവിക പദവിയും മരണമില്ലായ്മയും പ്രാപിച്ച മാലാഖാ!

തിരുവെഴുത്തിന്റെ വെളിച്ചത്തിൽ ക്രിസ്തുവിനെ സംബന്ധിച്ചുള്ള വസ്തുതകൾ പരിശോധിക്കാം:

(1) യേശുക്രിസ്തു ഒരു മാലാഖാ ആയിരുന്നുവോ?

''മനുഷ്യാവതാരത്തിനു മുൻപോ പിൻപോ യേശുക്രിസ്തു മാലാഖാ ആയിരുന്നുവെന്ന് തിരുവെഴുത്തിൽ ഒരിടത്തും പറഞ്ഞിട്ടില്ല. നേരേമറിച്ച് ക്രിസ്തുവിനെക്കുറിച്ചു പിതാവ് അരുൾ ചെയ്ത വാക്കുകൾ ഉദ്ധരിച്ചുകൊണ്ട് എബ്രായ ലേഖനകർത്താവ് ചോദിക്കുന്നു ''ഇങ്ങനെ ദൂതന്മാരിൽ ആരോടെങ്കിലും വല്ലപ്പോഴും അരുളിച്ചെയ്തിട്ടുണ്ടോ'' എബ്രാ. 1:5. മാത്രമല്ല'' ആദ്യജാതനെ പിന്നെയും ഭൂതലത്തിലേക്ക് പ്രവേശിപ്പിക്കുമ്പോൾ ദൈവത്തിന്റെ സകല ദൂതന്മാരും അവനെ നമസ്ക്കരിക്കണം'' എന്ന് കാണാം എബ്രാ. 1:6.

(2) ക്രിസ്തു ഒരു സൃഷ്ടി ആയിരുന്നുവോ?

സൃഷ്ടി ആണെന്ന് തെളിയിക്കുവാൻ റസൽ മതക്കാർ വാക്യങ്ങൾ ഉദ്ധരിച്ച് ശ്രമിക്കുന്നുണ്ട്. എന്നാൽ സന്ദർഭത്തിൽനിന്ന് മാററിയും മൂലപദത്തിന്റെ ശരിയായ അർത്ഥം മറച്ചുമാണ് അവരത് ചെയ്യുന്നത്.

സദൃശ. 8:22 മുതലുള്ള വാക്യങ്ങൾ ഉദ്ധരിച്ചുകൊണ്ട് ക്രിസ്തു സൃഷ്ടിയാണെന്ന് വാദിക്കുന്നു. ഈ വാക്യങ്ങൾ ജ്ഞാനത്തെപ്പററിയുള്ള ഒരു വർണ്ണനയാണ്. ജ്ഞാനം സൃഷ്ടിക്കു മുൻപേ ഉണ്ടായിരുന്നു എന്നും അതിനാൽ എല്ലാവരും അതിനെ പിൻപററണമെന്നും കാണിക്കുക മാത്രമാണ് പ്രസ്തുത ഭാഗം ചെയ്യുന്നത്. യോഹന്നാന്റെ സുവിശേഷത്തിൽ വചനത്തെക്കുറിച്ച് (യോഹ. 1:1–14) പറയുന്ന ഭാഗത്തിന് ജ്ഞാനത്തെക്കുറിച്ചുള്ള പരാമർശവുമായി ചില സാമ്യങ്ങൾ ഉണ്ട് എന്നുള്ളത് നിഷേധിക്കുന്നില്ല.

ക്രിസ്തു സർവ്വസൃഷ്ടിക്കും ആദ്യജാതൻ (കൊലസ്യ. 1:15)എന്നുള്ള വാക്യത്തിൽ ക്രിസ്തു സൃഷ്ടി എന്ന് പറഞ്ഞിട്ടില്ല. സകല സൃഷ്ടിക്കും മുൻപേയുള്ളവൻ എന്ന് മാത്രമേയുള്ളു. വെളിപാട് 3:14–ൽ ''ദൈവസൃഷ്ടിയുടെ ആരംഭമായവൻ'' എന്നതിന്റെ അർത്ഥം ദൈവസൃഷ്ടിക്ക് കാരണഭൂതനായവൻ എന്നാണ്. ''ആർകെ'' എന്ന ഗ്രീക്കുപദത്തിന് ആരംഭം, ഹേതു, കാരണം എന്നെല്ലാം അർത്ഥമുണ്ട്. അവൻ മുഖാന്തിരമാണ് സകലതും ഉളവായത് എന്ന് മററു ഭാഗങ്ങളിൽ കാണുന്നുണ്ടല്ലോ (യോഹ. 1:3, എബ്രാ. 1:10).

സൃഷ്ടിയെ ഭജിച്ച് ആരാധിക്കുന്നത് പാപമാണ്. റോമ. 1:25. സ്വർഗ്ഗത്തിലോ ഭൂമിയിലോ ഉള്ള യാതൊന്നിനേയും സേവിക്കുകയോ നമസ്ക്കരിക്കയോ ചെയ്യരുതെന്ന് ദൈവം വിലക്കിയിട്ടുണ്ട്. പുറ. 20:5. എങ്കിലും ക്രിസ്തുവിനെ

നമസ്കരിപ്പാൻ ദൈവം കല്പിക്കുന്നു. എബ്രാ. 1:6 ക്രിസ്തു ഒരു സൃഷ്ടി ആയിരുന്നെങ്കിൽ തന്നെ നമസ്കരിപ്പാൻ ദൈവം ആരെയും അനുവദിക്കുമായിരുന്നില്ല. എന്നാൽ വിദ്വാന്മാർ ദൈവനിയോഗപ്രകാരം ക്രിസ്തുവിനെ വന്ന് നമസ്കരിച്ചു മത്താ. 2:11. ക്രിസ്തുവിന്റെ പരസ്യശുശ്രൂഷാകാലത്ത് അനേകർ വന്ന് തന്നെ നമസ്കരിക്കുന്നതായി കാണാം. നമസ്കരിക്കുന്നതിന് ഉപയോഗിച്ചിട്ടുള്ള ഗ്രീക്കുവാക്ക് ''പ്രോസ്തുനേയോ'' എന്നാണ്. ദൈവത്തെ ആരാധിക്കുന്നതിന് ഉപയോഗിച്ചിട്ടുള്ള പദം ഇതുതന്നെ. ക്രിസ്തുവിനെ ആരാധിച്ചതായി സുവിശേഷങ്ങളിൽനിന്നു കാണാം. മത്താ. 8:2; 9:18; 15:25; 28:9, 17; യോഹ. 9:35. ഈ ഭാഗങ്ങളിൽ ആദരപൂർവ്വംതന്നെ വണങ്ങി എന്നല്ല, ആരാധിച്ചു എന്നുതന്നെയാണ് മൂലഭാഷയിൽ. ഈ ഘട്ടങ്ങളിലൊന്നും കർത്താവ് വിലക്കിയതായി കാണുന്നില്ല. യോഹന്നാൻ ദൂതനെ നമസ്കരിപ്പാൻ ഭാവിച്ചപ്പോൾ അതരുത് എന്ന് ദൈവദൂതൻ പറഞ്ഞു. (വെളിപാട് 22:9) കൊർന്നലോസ് പത്രോസിനെ നമസ്കരിപ്പാൻ മുതിർന്നപ്പോൾ അവൻ സമ്മതിച്ചില്ല. (അപ്പോ: പ്ര. 10:26). അതിനാൽ ഭൂമിയിൽ ആരാധന സ്വീകരിച്ച ക്രിസ്തു ഒരു ദൂതനായിരുന്നില്ല എന്ന് തെളിയുന്നു.

മാത്രമല്ല ക്രിസ്തു സ്വർഗ്ഗത്തിലും ആരാധിക്കപ്പെടുന്നതായി കാണാം. വെളി. 5:8–10 സിംഹാസനത്തിന്റെ നടുവിൽ അറുക്കപ്പെട്ട കുഞ്ഞാടായി ക്രിസ്തു വെളിപ്പെടുകയും, സിംഹാസനത്തിനു ചുററുമുള്ള ജീവികളുടെയും മൂപ്പന്മാരുടെയും ആരാധന സ്വീകരിക്കയും ചെയ്യുന്നു. തുടർന്ന് സകല സൃഷ്ടികളും കുഞ്ഞാടിന് ''സ്തോത്രവും ബഹുമാനവും മഹത്വവും ബലവും'' അർപ്പിക്കുന്നതായും കാണുന്നു.

(3) പിതാവിനോട് സമനല്ലായിരുന്നുവോ?

അല്ല എന്നാണ് റസ്സൽമതക്കാരുടെ വാദം. ഉപോൽബലകമായി പല വാക്യങ്ങളും അവർ നിരത്തുന്നു. യോഹ. 1:3–ൽ 'വചനം ഒരു ദൈവമായിരുന്നു' എന്നാണ് അവരുടെ തർജ്ജമ. മററെല്ലാ പരിഭാഷകളിലും വചനം ദൈവമായിരുന്നു എന്നാണ്. New English Bible–ൽ ''What God was, the Word was'' എന്നുള്ളത് മൂലഭാഷയുടെ അർത്ഥം ശരിയായി വ്യക്തമാക്കുന്നു. ദൈവം എന്തായിരുന്നുവോ, വചനവും അതുതന്നെയായിരുന്നു. യോഹ. 14:23–ൽ ''എന്റെ പിതാവ് എന്നെക്കാൾ വലിയവനാകുന്നു'' എന്ന പ്രസ്താവം ക്രിസ്തുവിന്റെ നിത്യമായ അവസ്ഥയെ വെളിപ്പെടുത്തുന്നതല്ല. പ്രത്യുത മനുഷ്യനായി തീർന്ന അവസ്ഥയിലേതത്രേ. അത് തനിക്ക് ലഭിക്കുവാനുള്ള വലിയ മഹത്വത്തോടു താരതമ്യം ചെയ്ത് പറഞ്ഞിരിക്കുകയാണ്. ഫിലി. 2:6—ൽ ''പിതാവിനോടുള്ള സമത്വം കവർച്ചയായിട്ടെടുക്കണമെന്ന് വിചാരിക്കാതെ'' എന്നുള്ള അവരുടെ തർജ്ജമ ശരിയല്ല. ''പിതാവിനോടുള്ള സമത്വം മുറുകെപ്പിടിച്ചുകൊള്ളണമെന്ന് വിചാരിക്കാതെ'' അത് മാററിവയ്ക്കുവാൻ സന്നദ്ധനായി. അങ്ങനെ മനുഷ്യനായി തീർന്നു. യോഹ. 5:18–ൽ യഹൂദന്മാർ യേശുവിനെ വധിക്കുവാൻ ഒരുമ്പെട്ടത് ''ശാബതിനെ ലംഘിച്ചതുകൊണ്ടു മാത്രമല്ല, ദൈവം സ്വന്ത പിതാവ് എന്നു പറഞ്ഞ് ദൈവത്തോട് സമമാക്കിയത്''കൊണ്ടുമത്രേ. യഹൂദന്മാർ ചിന്തിച്ചത് യേശു സ്വയം ദൈവത്തോടു സമനാക്കി പ്രസ്താവിച്ചു എന്നായിരുന്നു. അതിനെ തിരുത്തുവാൻ കർത്താവ് ശ്രമിക്കുന്നില്ല എന്നുള്ളത് പ്രത്യേകം ഓർക്കണം.

ഉയിർത്തെഴുന്നേററ കർത്താവിനെ ദർശിച്ചപ്പോൾ തോമ്മാശ്ലീഹാ പ്രഖ്യാപിച്ചത് ''എന്റെ കർത്താവും എന്റെ ദൈവവുമേ'' എന്നാണ്. യോഹ. 20:28. ഇത് യേശുവിനെ സംബോധന ചെയ്തുകൊണ്ടുള്ള വാക്കുകളാണ്. തോമ്മാശ്ലീഹാ കറതീർന്ന ഏക ദൈവവിശ്വാസി ആയിരുന്നു. യഹോവ അല്ലാതെ മററു ദൈവം ഇല്ല എന്ന് ഏററു ചൊല്ലുന്നവനായിരുന്നു. അങ്ങനെയുള്ള ശ്ലീഹാ യേശുവിനെ എന്റെ ദൈവം എന്ന് സംബോധന ചെയ്തിരിക്കുന്നത് അവിടുന്ന് പൂർണ്ണ ദൈവമാണെന്നുള്ള വിശ്വാസത്തിലത്രേ.

(4) യേശുക്രിസ്തു ഭൂമിയിലായിരുന്നപ്പോൾ മനുഷ്യൻ മാത്രമായിരുന്നുവോ?

യേശുക്രിസ്തു ഭൂമിയിലായിരുന്നപ്പോൾ മാത്രമല്ല, ഇപ്പോഴും പൂർണ്ണദൈവവും പൂർണ്ണ മനുഷ്യനുമായി സ്ഥിതിചെയ്യുന്നു എന്ന് നാം വിശ്വസിക്കുന്നു. എന്നാൽ റസ്സൽക്കാരാകട്ടെ, യേശു ഭൂമിയിലായിരുന്നപ്പോൾ തന്നിൽ ദൈവം ഇല്ലായ്യിരുന്നുവെന്നും താൻ വെറും മനുഷ്യൻ മാത്രമായിരുന്നുവെന്നും പഠിപ്പിക്കുന്നു. ഇതിന്റെ സത്യാവസ്ഥ നമുക്കു പരിശോധിക്കാം.

''പരിശുദ്ധാത്മാവ് നിന്റെമേൽ വരും, അത്യുന്നതന്റെ ശക്തി നിന്റെമേൽ നിഴലിടും. ആകയാൽ ഉത്ഭവിക്കുന്ന വിശുദ്ധ പ്രജ ദൈവപുത്രൻ എന്ന് വിളിക്കപ്പെടും'' ലൂക്കോ. 1:35. ദൈവം മനുഷ്യനായി തീർന്നതാണ് യേശുക്രിസ്തു. ''അവളിൽ ഉല്പാദിതമായത് പരിശുദ്ധാത്മാവിനാലാണ്'' മത്താ. 1:20. ദൈവത്തിൽനിന്നുല്പാദിതമായത് ദൈവമല്ലാതെ പിന്നെ എന്താണ്. അവൻ ദൈവം നമ്മോടുകൂടെ എന്നർത്ഥമുള്ള ''ഇമ്മാനുവേൽ'' എന്ന നാമം സ്വീകരിച്ചു. അവൻ ദൈവം അല്ലായിരുന്നുവെങ്കിൽ അവൻ നമ്മോടുകൂടെ ആയിരിക്കുമ്പോൾ, ''ദൈവം നമ്മോടുകൂടെ'' ആയിരിക്കുന്നത് എങ്ങനെ. മറിയാമിന്റെ ഉദരത്തിലെ ശിശു ''എന്റെ കർത്താവ്'' എന്ന് എലിശബേത്ത് സാക്ഷ്യപ്പെടുത്തി. ലൂക്കോ. 1:43. അവിടുന്ന് മനുഷ്യൻ മാത്രമായിരുന്നെങ്കിൽ ആരാധന ഒരിക്കലും സ്വീകരിക്കയില്ലായിരുന്നു. മത്താ. 2:11, മത്താ. 4:10 ഒത്തുനോക്കുക. മത്താ. 8:2, 9:18, 28;9, 17.

''എന്നെ കണ്ടവൻ പിതാവിനെ കണ്ടു'' (യോഹ. 14:9) എന്ന് പറയണമെങ്കിൽ അവിടുന്ന് മനു

ഷ്യൻ മാത്രമല്ലായിരുന്നുവെന്ന് തെളിയുന്നു. അവിടുന്ന് ഭൂമിയിലായിരിക്കുമ്പോഴും തന്നെ സ്വർഗ്ഗത്തിലും ഉണ്ടായിരുന്നുവെന്ന് പ്രസ്താവിക്കുന്നത് കാണുക. ''സ്വർഗ്ഗത്തിൽനിന്നും ഇറങ്ങി വന്നവനായി, സ്വർഗ്ഗത്തിൽ ഇരിക്കുന്നവനായ മനുഷ്യപുത്രനല്ലാതെ ആരും സ്വർഗ്ഗത്തിൽ കയറിയിട്ടില്ല'' യോഹ. 3:13. അവിടുന്ന് അല്പകാലം ഭൂമിയിൽ മനുഷ്യനായി വസിച്ചപ്പോഴും സ്വർഗ്ഗത്തിൽ തന്റെ സ്ഥാനത്തിന് ഒരു കുറവും ഉണ്ടായില്ല.

അവിടുന്ന് കേവലം വെറും മനുഷ്യനായിരുന്നുവെങ്കിൽ തന്റെ ബലിമരണംകൊണ്ട് പ്രപഞ്ചത്തെ മുഴുവൻ വീണ്ടെടുക്കുവാൻ കഴിയുമായിരുന്നില്ല. പൂർണ്ണ ദൈവവും പൂർണ്ണ മനുഷ്യനും എന്ന അവസ്ഥയിലത്രേ ഈ വീണ്ടെടുപ്പ് അവിടുന്ന് സാദ്ധ്യമാക്കിയത്.

മശിഹായെപ്പററിയുള്ള പ്രവചനത്തിൽ ദൈവം എന്ന് പ്രസ്താവിച്ചിട്ടുണ്ട്. ''നമുക്ക് ഒരു ശിശു ജനിച്ചിരിക്കുന്നു........അവന് അത്ഭുത മന്ത്രി, വീരനാം ദൈവം (Mighty God), നിത്യ പിതാവ്, സമാധാനപ്രഭു എന്ന് പേർ വിളിക്കപ്പെടും'' യെശ. 9:6. ഇവിടെ സർവ്വശക്തനായ ദൈവം (Almighty God). എന്നില്ല, വീരനായ ഒരു ദൈവം എന്നുമാത്രമാണ് പറഞ്ഞിട്ടുള്ളത് എന്ന് റസ്സലുകാർ ചൂണ്ടിക്കാണിക്കുന്നു. എന്നാൽ ഈ ഭാഗത്ത് ഉപയോഗിച്ചിട്ടുള്ള ''എൽഗിബൂർ'' എന്ന എബ്രായപദമാണ് യെശ. 10:21 ലും ആവർത്ത. 10:17-ലും യിരെ. 32:18 ലും ഉപയോഗിച്ചിട്ടുള്ളത്.

പഴയ നിയമത്തിന്റെ ഗ്രീക്കു പരിഭാഷയിൽ യഹോവയ്ക്ക് ഉപയോഗിച്ചിട്ടുള്ള പദം ''കുറിയോസ്'' എന്നാണ്. യേശുവിനും ആ പദംതന്നെ ഏററവും അധികം ഉപയോഗിച്ചിട്ടുള്ളതായി കാണാം. തന്നെ ദൈവമായി കരുതിയതുകൊണ്ടാണ് യഹോവയ്ക്ക് ഉപയോഗിക്കുന്ന ഈ പേര് തനിക്ക് നല്കിയിട്ടുള്ളത്.

(5) ദൈവത്തിനു മാത്രമായുള്ള ചില സ്വഭാവപ്രത്യേകതകൾ യേശുക്രിസ്തുവിനും ഉള്ളതായി കാണാം.

നിത്യത്വം — എബ്രാ. 1:12 സർവ്വജ്ഞത യോഹ. 21:6

സർവ്വശക്തി- മത്താ. 28:18 സർവ്വവ്യാപകത്വം—മത്താ. 18:20, യോഹ. 3:13
സൃഷ്ടാവ്—കൊലോ. 1:16, യോഹ. 1:3
പാപമോചകൻ—ലൂക്കോ. 5:20, 21
പ്രാർത്ഥന കേൾക്കുന്നവൻ—യോഹ. 15:16
ആരാധിക്കപ്പെടേണ്ടവൻ—വെളി. 5:12
രക്ഷിക്കുന്നവൻ—അപ്പോ: പ്ര. 4:12
ഉയിർപ്പിക്കുന്നവൻ—യോഹ. 5:21
ന്യായം വിധിക്കുന്നവൻ—യോഹ. 5:27
സ്വയംഭൂ—യോഹ. 14:6.

(തുടരും)

## മദ്ധ്യസ്ഥതയാലുള്ള ഉപകാരസ്മരണയ്ക്ക്









ഒരു വിശ്വാസി

# വില്യംകേറി: ദൗത്യവും ദർശനവും

## വില്യംകേറിയുടെ മിഷൻ പ്രവർത്തനത്തിന് ഇൻഡ്യയിൽ ഇത് ഇരുനൂറാം വർഷം

'ദൈവത്തിൽനിന്നും വൻകാര്യങ്ങൾ
പ്രതീക്ഷിക്കുക.

ദൈവത്തിനുവേണ്ടി വൻകാര്യങ്ങൾ
ചെയ്യുവാൻ യത്നിക്കുക—'

ഇംഗ്ലണ്ടിൽനിന്നും മിഷൻപ്രവർത്തനത്തിനെത്തിയ അതുല്യ പ്രതിഭാശാലിയായിതീർന്ന വില്യംകേറി (1761—1834)യുടെ ജീവിതസന്ദേശമാണിത്. ഇൻഡ്യയുടെ ആധുനീകരണത്തിനും നവോത്ഥാനത്തിനുമായി സ്വയം സമർപ്പിച്ച അദ്ദേഹം മിഷൻ ദൗത്യവുമായി ഇൻഡ്യയിൽ വന്നതിന്റെ ദ്വിശതാബ്ദി ആഘോഷങ്ങൾ സമാപിക്കുകയാണ്.

കഴിഞ്ഞ ജനുവരി19–ാം തീയതി പ്രസിഡന്റ് ഡോ. ശങ്കർദയാൽ ശർമ്മ 6 രൂപായുടെ വില്യം കേറി സ്മാരക പോസ്ററൽ സ്ററാമ്പ് പ്രസിദ്ധീകരിച്ചുകൊണ്ട് ആഘോഷങ്ങൾക്കു തുടക്കമിട്ടു. സെറാമ്പൂർ യൂണിവേഴ്സിററി, കൽക്കട്ടായിലെ വില്യംകേറി & സ്ററഡീസ് സെൻറർ, ബൈബിൾസൊസൈററി എന്നീ സ്ഥാപനങ്ങളും വിവിധ ക്രൈസ്തവ സഭകളും വിപുലമായ ആഘോഷങ്ങൾ രാജ്യമൊട്ടുക്കും നടത്തിവരുന്നു.

ജീവിതരേഖ:

ഇംഗ്ലണ്ടിലെ നോർത്താംപ്ററൺ ഷയറിൽ 1761 ആഗസ്ററ് 17–ാം തീയതി ഒരു സാധാരണ കുടുംബത്തിൽ ജനിച്ചു. എട്ടാംക്ലാസ്സുവരെ മാത്രം വിദ്യാഭ്യാസം നടത്തി. ഒരു ചെരുപ്പുകുത്തിയായി ജീവിതം ആരംഭിക്കുവാൻ കുടുംബപ്രാരാബ്ധം സമ്മർദ്ദപ്പെടുത്തി. 18–ാം നൂററാണ്ടിന്റെ ഉത്തരാർദ്ധത്തിൽ ഇംഗ്ലണ്ടിലുണ്ടായ മതപരമായ ഉണർവ് വില്യംകേറിയെ സ്വാധീനിച്ചതിനാൽ 1779–ൽ ക്രിസ്തുമതം സ്വീകരിച്ചു. ലാററിൻ, എബ്രായ, ഗ്രീക്ക്, ഡച്ച്, ഫ്രഞ്ച് എന്നീ ഭാഷകൾ സ്വയം പഠിച്ച് പ്രസംഗകനും അദ്ധ്യാപകനുമായി ഗ്രാമങ്ങളിൽ ജനങ്ങളെ പഠിപ്പിച്ചു. ക്രിസ്തുമതം ചെന്നെത്താത്ത രാജ്യങ്ങളിൽ സുവിശേഷം അറിയിക്കുവാനുള്ള ആഗ്രഹവുമായി 1793 നവംബർ 11–ന് കൽക്കട്ടായിൽ എത്തി. ഗുരുതരമായ സാമ്പത്തിക പ്രതിസന്ധിയെ അതിജീവിക്കുവാൻ മാൽസായിലെ നീലച്ചെടി (Indigo) തോട്ടത്തിൽ ജോലി നോക്കി. ഇതിനിടയിൽ ഇൻഡ്യയിലെ പല ഭാഷകൾ പഠിക്കുകയും ഗ്രാമങ്ങളിൽ ജനങ്ങളെ പഠിപ്പിക്കുകയും ചെയ്തു.

ഇംഗ്ലണ്ടിൽനിന്നും 1797-ൽ എത്തിയ അദ്ധ്യാപകനായ ജോഷ്വാ മാഷ്മാൻ (1768—1837) പ്രിൻറർ ആയ വില്യംവാർഡ് (1764—1823) എന്നിവർ വില്യം കേറിയോടൊപ്പം ചേർന്നത് മിഷൻ പ്രവർത്തനത്തിന് തേജസ്സും ഓജസും പകർന്നു. നവോത്ഥാനത്തിന്റെ മിഷൻ ദർശനമുൾക്കൊണ്ടിരുന്ന ഇവർ 1800 മുതൽ സെറാമ്പൂർ കേന്ദ്രമാക്കി പ്രവർത്തിച്ചു. ഇവരെയാണ് സെറാമ്പൂർ ത്രിമൂർത്തികൾ (Serampore Trio) എന്നു ചരിത്രത്തിൽ രേഖപ്പെടുത്തിയിരിക്കുന്നത്. പ്രാകൃതവും വിശ്ലിഷ്ടവുമായ സമൂഹശൈലിക്കെതിരെ നാവും തൂലികയും പടവാളാക്കി നവോത്ഥാനശംഖൊലി മുഴക്കിയ ഇവരിൽ പ്രധാനി വില്യംകേറിയായിരുന്നു. ഇൻഡ്യൻ സംസ്ക്കാരത്തിന്റെ സത്ത മനസ്സിലാക്കിയ വില്യംകേറി സാമൂഹ്യനവോത്ഥാനത്തിനും ഭാഷാസേവനത്തിനുമായി ജീവിതം സമർപ്പിച്ചു.

**ഫാ. ജോൺ തോമസ്, കരിങ്ങാട്ടിൽ**

മിഷൻ ദർശനം:

ക്രിസ്തുമത പ്രചരണദൗത്യവുമായി ഇൻഡ്യയിലെത്തിയ വില്യംകേറിക്ക് സമൂഹത്തിന്റെ സമഗ്രമായ വളർച്ചയ്ക്കും നന്മയ്ക്കുമായി യത്നിക്കണമെന്ന അഭിവാഞ്ഛയാണുണ്ടായത്. വില്യംകേറിക്കു മുമ്പെത്തിയ കത്തോലിക്കാ മിഷനറിമാരും (1542)ജസ്യൂട്ട് മിഷനറി (1605)മാരും, പ്രൊട്ടസ്ററൻറ് മിഷനറി (1706) മാരും മതപരിവർത്തനത്തിലാണ് മിഷൻ ദർശനം കണ്ടെത്തിയിരുന്നത്. എന്നാൽ വില്യംകേറി ഇൻഡ്യൻ സംസ്ക്കാരത്തിൽ അലിഞ്ഞുചേർന്ന, ജീർണ്ണിച്ച ആചാരശൈലികൾക്കെതിരെ ആഞ്ഞടിക്കുവാൻ തന്റെ സർവ്വകഴിവുകളും ഉപയോഗപ്പെടുത്തി. ഭാഷാസേവനത്തിനുതന്നെ സമ്പൂർണ്ണമായി സമർപ്പിച്ചു. ഇവിടെ പ്രതിഫലിപ്പിക്കുന്നത് സമ്പൂർണ്ണ സമഗ്രതയിലേക്ക് നിറഞ്ഞുനില്ക്കുന്ന ദൗത്യനിർവഹണ ശൈലിയാണ്. എന്നിട്ടും വില്യംകേറിയെ 'ഒരു 'മിഷനറി'യായി മാത്രം ചരിത്രകാരന്മാർ മുദ്രകുത്തി. മാനസാന്തരപ്പെടുത്തുന്ന, മതം കൂട്ടുന്ന മിഷൻ ശൈലിയായിരുന്നില്ല വില്യംകേറിയുടേത്. 'മിഷനറി' എന്നപദത്തിന് അദ്ദേഹം നല്കിയിട്ടുള്ള നിർവചനം വളരെ അർത്ഥവത്താണ്.

1. മിഷനറി ജനങ്ങളെ ശുശ്രൂഷിപ്പിക്കുന്നവനും ജനത്തിനു തുല്യനും സുഹൃത്തുമായിരിക്കണം.

1. മിഷനറി തദ്ദേശീയനും സ്വന്തം വരുമാനംകൊണ്ട് ജീവിക്കുന്നവനും ആശയങ്ങളെ പ്രചരിപ്പിക്കുന്നവനുമായിത്തീരണം.

ഇതു വില്യംകേറിയുടെ നിർവചനത്തിൽനിന്നും അടർത്തിയെടുത്ത നിർവചനമാണു ഇൻഡ്യൻ സംസ്ക്കാരമുൾക്കൊണ്ടു വിവിധ ഭാഷകളിൽ ആധിപത്യം നേടി തികച്ചും ഭാരതീയനായി ജീവിക്കുവാൻ വില്യംകേറിക്കു കഴിഞ്ഞു.

മനുഷ്യൻെറ സമഗ്രവികസനത്തിനും ജ്ഞാനപ്രാപ്തിക്കും സാമൂഹ്യാപബോധനത്തിനും വേണ്ടി ജനത്തെ പ്രാപ്തമാക്കുക എന്ന ലക്ഷ്യവും വില്യംകേറിയുടെ മിഷൻ ദർശനത്തിലുണ്ടായിരുന്നു. അതിനാലാണ് തദ്ദേശിക സംസ്ക്കാരവും ഭാഷാപഠനവും സ്വാംശീകരിച്ച് പുത്തൻ സമൂഹശൈലി വളർത്തിയെടുക്കുവാൻ കഠിനാദ്ധ്വാനം ചെയ്തത്. ആ ദർശനത്തിൽ വിഭാഗീയതയോ വൈകാരിക മാനസ്സിക ഭേദമോ ഇല്ല.

അജ്ഞതയിൽനിന്നുള്ള വിമോചനം, ക്രിസ്തീയ മൂല്യങ്ങളുടെ പ്രചരണം, ഭാഷാ—സാഹിത്യ സേവനം, സാമൂഹ്യ നീതിക്കുവേണ്ടിയുള്ള പോരാട്ടം എന്നീ മേഖലകളിലേക്ക് ആ ദർശനം വ്യാപിച്ചു. ഇതാണ്—സമഗ്രമായ മിഷൻദർശനം. സമൂഹപ്രതിബദ്ധതയും ഭാഷാസ്നേഹവും സമന്വിതമായി പ്രതിഫലിക്കുന്ന മിഷൻശൈലിയാണിത്. ജനങ്ങളെ വായിക്കുവാൻ പഠിപ്പിച്ചതിനു ശേഷം വായിക്കുവാനുള്ള 'സുവിശേഷം' എത്തിക്കുന്ന ദൗത്യശൈലിയാണ്.

ഭാഷാസേവനം:

പ്രാഥമിക വിദ്യാഭ്യാസംമാത്രംലഭിച്ച വില്യംകേറി നിസ്സാരതയിൽനിന്നു ഉയർന്നുവന്നു. അശ്രാന്തമായ കഠിനാദ്ധ്വാനം ചെയ്തു സ്വയം വിദ്യാഭ്യാസം നടത്തി. 40—ൽപ്പരം ഭാഷ സ്വന്തമാക്കി. ഭാഷ പഠിക്കുന്നതിലും തദ്ദേശിക സംസ്ക്കാരം ഉൾക്കൊള്ളുന്നതിലുംകാട്ടിയ തീവ്രമായ വ്യഗ്രത ഇൻഡ്യയിലെ വിവിധ ഭാഷയെ സമ്പന്നമാക്കി. പ്രാദേശിക ഭാഷയിൽ സുവിശേഷം ജനങ്ങളെ പഠിപ്പിക്കണമെന്നാഗ്രഹിച്ചെങ്കിലും ആ കാലഘട്ടത്തിൽ ഇൻഡ്യയിലെ മിക്ക ഭാഷയും വേണ്ടത്ര പദപുഷ്ടമായിരുന്നില്ല. അവശ്യം വേണ്ടിയിരുന്ന വ്യാകരണനിയമങ്ങളോ, നിഘണ്ടു പ്രമാണഗ്രന്ഥങ്ങളോ ഉണ്ടായിരുന്നില്ല. ഇതു മനസ്സിലാക്കിയ വില്യംകേറി തൻെറ 'മിഷൻ' ഭാഷയിലേക്കു തിരിച്ചു. സാധാരണക്കാരനുമായി ആശയവിനിമയം നടത്തുന്നതിനും വിജ്ഞാനം പങ്കുവയ്ക്കുന്നതിനും പ്രാദേശിക ഭാഷാപഠനം അനിവാര്യമാണെന്നു മനസ്സിലാക്കിയ വില്യംകേറി ഇൻഡ്യയിലെ വിവിധ ഭാഷകൾ പഠിക്കുവാൻ തുടങ്ങി.

ഭാഷാപഠനം തപസ്യയാക്കിയ വില്യംകേറി സംസ്കൃതം, ബംഗാളി, മറാത്തി, തെലുങ്ക്എന്നീ ഭാഷകൾക്ക് ഡിക്ഷ്ണറിയും മറാത്തി (1805) സംസ്കൃതം (1806) പഞ്ചാബി (1812) തെലുങ്ക് (1814) ബ്യൂട്ടാനീസ് (1826) എന്നീ ഭാഷകൾക്ക് വ്യാകരണവും രചിച്ചു.

വില്യംകേറിക്ക് ബൈബിൾ പരിഭാഷ ഒരു ദൗത്യമായിരുന്നു. ഏററവും കൂടുതൽ ഭാഷയിൽ ബൈബിൾ പരിഭാഷപ്പെടുത്തിയത് അദ്ദേഹമാണ്. ഇൻഡ്യൻജനത അവരവരുടെ ഭാഷയിൽ ബൈബിൾ വായിച്ചു മനസ്സിലാക്കണമെന്നാഗ്രഹിച്ച വില്യംകേറി ആ ദൗത്യം സഫലമാക്കുവാൻ തീവ്രശ്രമം നടത്തി. നിരന്തരമായ തപസ്യയുടെ ഫലമായി 40—ൽപ്പരം ഭാഷകളിൽ ഭാഷാപണ്ഡിതന്മാരുടെ സഹായത്താൽ ബൈബിൾ പരിഭാഷപ്പെടുത്തി. കൃത്യമായിപ്പറഞ്ഞാൽ........ ബൈബിൾ മുഴുവനായി 6 ഭാഷകളിലും പുതിയ നിയമം വേറെ 23 ഭാഷകളിലും ബൈബിൾ ഭാഗങ്ങൾ വേറെ 10 ഭാഷകളിലും വിവർത്തനം ചെയ്തു. ഇവ ഭാഷാശാസ്ത്രപ്രകാരം കറതീർന്നതെന്നു അവകാശപ്പെടുവാൻ കഴിയത്തില്ലെങ്കിലും വിവർത്തന സാഹിത്യതയ്ക്കുള്ള തുടക്കമായിരുന്നു.

ബൈബിൾ തർജ്ജിമയിൽ മാത്രമായിരുന്നില്ല വില്യംകേറി ശ്രദ്ധ പതിപ്പിച്ചത്. പല ഇംഗ്ളീഷ് ഗ്രന്ഥങ്ങളും പ്രാദേശിക ഭാഷകളിലാക്കി. മതസാഹോദര്യവും പരസ്പര ബഹുമാനവും നിറഞ്ഞുനിന്ന വ്യക്തിപ്രഭാവമായിരുന്നു വില്യം കേറിയുടെത്. അതുകൊണ്ടാണു 1800-ൽ മഹാഭാരതവും രാമായണവും ബംഗാളിഭാഷയിലേക്ക് പരിഭാഷപ്പെടുത്തിയത്. 1800 ജനുവരി 10—നു കൽക്കട്ടായിലെ ഫ്രണ്ട് വില്യം (Fort Willeam) കോളജ് വില്യംകേറി സ്ഥാപിച്ചു. അവിടെ സംസ്കൃതം, ബംഗാളി, മറാത്തി എന്നീ വിഷയങ്ങളിൽ പ്രൊഫസറായി. ജാതിയുടെയും മതത്തിൻെറയും പേരിൽ വിദ്യാർത്ഥികളെ വർഗീകരിക്കുന്നതിൽ വില്യം കേറി എതിരായിരുന്നു. സാഹോദര്യവും സഹവർത്തിത്വവും വിജ്ഞാനവും നൽകി വിദ്യാർത്ഥികളെ പ്രബുദ്ധരാക്കി. ഇൻഡ്യയുടെ ആത്മാവ് കണ്ടെത്തുവാൻ ജനങ്ങളെ പഠിപ്പിച്ച വില്യംകേറി ഇൻഡ്യയിലെ വിവിധ ഭാഷകൾക്കു നൽകിയ സംഭാവന സുപ്രധാനമാണ്.

പത്രപ്രവർത്തനം

ആശയവിനിമയം ക്രമീകൃതമായ രീതിയിൽ ചെയ്തെങ്കിൽ മാത്രമെ സന്ദേശത്തിനു സാർവ്വത്രിക അംഗീകാരം ലഭ്യമാകൂ. മാധ്യമങ്ങൾ വഴിയുള്ള ആശയവിനിമപ്രക്രിയ്ക്ക് ഇൻഡ്യയിൽ വൈവിധ്യമാർന്ന പ്രശ്നങ്ങളാണുള്ളത്. വ്യത്യസ്തമായ ഭാഷകൾ, സംസ്ക്കാരങ്ങൾ, അനുഷ്ഠാനങ്ങൾ ഇവയെല്ലാം തടങ്കൽപ്പാറ 'ഭാഷ'യാണെന്നു മനസിലാക്കിയ വില്യംകേറി ഭാഷാസ്നേഹിയായിതീർന്നു. ആ ഭാഷാപ്രേമം സമൂഹാവബോധവും പ്രതിബദ്ധതയും നൽകി പോരാടാനുള്ള ആശയവും ആവേശവും ഉജ്ജ്വലിച്ചു.

ഇൻഡ്യയുടെ വിവിധ ഭാഗങ്ങളിൽ നിലനിന്നിരുന്ന വികൃതവും നിർമ്മനുഷത്വപരവുമായ ആചാരാനുഷ്ഠാനശൈലി വില്യംകേറിയെ മുറിപ്പെടുത്തി. കുഷ്ഠരോഗികളോടുള്ള അവഗണന, സതിസമ്പ്രദായം, അടിമത്തം, പെൺശിശുഹത്യ, ആദ്യജാതനെ നദിയിൽ എറിയുക, മരണാസന്നരായ വൃദ്ധരെ നദിക്കരയിൽ ഉപേക്ഷിക്കുക തുടങ്ങി നിരവധി ഹീനകൃത്യങ്ങൾ ഇക്കാലത്ത് സർവ്വസാധാരണമായിരുന്നു. ഇത്തരം പ്രാകൃതാചാരങ്ങൾക്കെതിരെ പ്രസംഗിക്കുകയും പഠിപ്പിക്കുകയും ചെയ്ത വില്യംകേറി സാമൂഹ്യപരിഷ്ക്കരണത്തിനു തൂലിക പടവാളാക്കി. പ്രിൻറിങ്ങ് പ്രസ് (1801) ആരംഭിച്ച് പത്രപ്രവർത്തനത്തിനു തുടക്കമിട്ടു. തൻെറ പ്രസിദ്ധീകരണങ്ങളിൽ സമൂഹപരിഷ്ക്കരണത്തിൻെറ ആവശ്യകതകൾ വ്യക്തമാക്കിക്കൊണ്ടുള്ള പ്രബോധനങ്ങൾ എഴുതി. ഇങ്ങനെ സാമൂഹ്യപത്രസംസ്ക്കാരത്തിനു വില്യംകേറി തുടക്കംകുറിക്കു. ഇത് ഇൻഡ്യയിലെ കമ്മ്യൂണിക്കേഷൻ വിപ്ളവത്തിൻെറ പ്രാരംഭമായിരുന്നു.

വില്യംകേറിയുടെ പത്രപ്രവർത്തനശൈലിയിൽ നിറഞ്ഞുനിൽക്കുന്നത് സുവിശേഷ സന്ദേശത്തിലുപരി സാമൂഹ്യപരിഷ്ക്കരണത്തിൻെറ ആവശ്യകത ഉയിർത്തിക്കാണിച്ചുകൊണ്ടുള്ള ലേഖനങ്ങളാണ്. സാമൂഹ്യനീതിക്കുവേണ്ടി ആദ്യമായി ശബ്ദമുയർത്തിയ സമാചാർ ദർപ്പണം (1819) ദിഗ്ദർശനം (1818) സാമൂഹ്യപത്രപ്രവർത്തനത്തിൻെറ മാതൃകകളാണു. ഇൻഡ്യയിലെ പ്രാദേശിക – ബംഗാളി ഭാഷയിലുള്ള ആദ്യകാല പത്രങ്ങളാണിവ. ഫ്രണ്ട്സ് ഓഫ് ഇൻഡ്യയിൽ (പിന്നീട് സ്റേററ്മാൻ) വില്യംകേറി അനാചാരങ്ങളുടെ ദൃക്സാക്ഷിവിവരങ്ങൾ എഴുതിയിട്ടുണ്ട്. ദിഗ്ദർശനിൽ ഫിസിക്സ്, ജിയോഗ്രഫി, ബയോളജി എന്നി വിഷയങ്ങളും പ്രതിപാദിച്ചിരുന്നു. 19-ാം നൂററാണ്ടിൻെറ ആദ്യദശകങ്ങളിൽ സെറാമ്പൂരിൽനിന്നും പ്രസിദ്ധീകരിച്ചിരുന്ന ഈ പത്രങ്ങളാണു സെറാമ്പൂർ ജേർണലസ് **(Serampore Journals)** എന്നറിയപ്പെടുന്നത്. ജേർണലിസ--ഗവേഷകവിദ്യാർത്ഥികളുടെ അക്ഷയഖനിയാണീ പ്രസിദ്ധീകരണങ്ങൾ. സംസ്ക്കാരത്തിൽ അലിഞ്ഞുചേർന്ന നികൃഷ്ടമായ ആചാരങ്ങളെക്കുറിച്ചിതിൽ വളരെയധികം പ്രതിപാധിക്കുന്നുണ്ട്.

ക്രിസ്തുവിൻെറ സന്ദേശം വിനിമയം ചെയ്യാനെത്തിയ വില്യംകേറി ഭാഷാസേവനത്തിലും സാമൂഹ്യപരിഷ്ക്കരണത്തിലും പത്രപ്രവർത്തനത്തിലും ചെന്നെത്തി. ഭാഷയും–പത്രവുംവഴി ഇൻഡ്യയിൽ നൂതനമായ കമ്മ്യൂണിക്കേഷൻ ശൈലിക്ക് അടിസ്ഥാനമിടുവാൻ വില്യംകേറിക്കു കഴിഞ്ഞു. 'ആധുനിക മിഷൻെറ പിതാവ്' എന്ന വിശേഷണം ഈ അർത്ഥത്തിൽവേണം ഉപയോഗിക്കുവാൻ. 'ഇൻഡ്യയുടെ ആധുനീകരണം വില്യംകേറിയിൽ ആരംഭിക്കുന്നു'–പ്രശസ്ത സോഷ്യോളജിസ്ററ് എം. എൻ. ശ്രീനിവാസൻെറ പ്രസ്താവന ഇവിടെയാണു അന്വർത്ഥമാകുന്നത്.

മാധ്യമങ്ങൾവഴിയുള്ള സുവിശേഷീകരണത്തിനു വളരെ പ്രചാരം ലഭ്യമായി. 'സാററലൈററുവഴിയുള്ള സുവിശേഷവും' 'ഇലക്ട്രോണിക് ചർച്ചയും' ഏറെ ചർച്ച ചെയ്യപ്പെടുന്നു. ഒരു തരത്തിൽ ഇതിനൊക്കെ ഭാഷയെ സജ്ജമാക്കിയത് വില്യംകേറിയല്ലേ.

ദൈവത്തിനുവേണ്ടി വൻകാര്യങ്ങൾ ചെയ്യുവാൻ യത്നിച്ച ഒരു സാധാരണക്കാരനെ 'ജ്ഞാനംകൊണ്ടും പ്രഭകൊണ്ടും ദൈവം ഉയർത്തി. ഇൻഡ്യയ്ക്കുവേണ്ടി ജീവൻ നൽകിയ ആ ഭാഷാസ്നേഹിയുടെ മിഷൻ ദർശനത്തിൽ എല്ലാ കമ്മ്യൂണിക്കേഷൻ സിദ്ധാന്തങ്ങളും അലിഞ്ഞുചേർന്നിരിക്കുന്നു. കൽക്കട്ടായിലെ സെറാമ്പൂരിൽ അന്ത്യവിശ്രമംകൊള്ളുന്ന വില്യംകേറി ഒരു 'മിഷനറി' മാത്രമായിരുന്നുവോ?



# പ്രാർത്ഥിക്കുക പ്രവർത്തിക്കുക പ്രകാശിക്കുക

**അക്കാമ്മ പോൾ, മർത്തമറിയം വനിതാസമാജം ജനറൽ സെക്രട്ടറി**

മലങ്കര ഓർത്തഡോക്സ് സിറിയൻസഭയുടെ അതിപ്രാധാന്യമർഹിക്കുന്ന ഒരു ആദ്ധ്യാത്മിക സംഘടനയാണ് അഖിലമലങ്കര മർത്തമറിയം വനിതാസമാജം. 1820–ൽ അങ്ങിങ്ങായി ഉണ്ടായിരുന്ന സ്ത്രീകളുടെ പ്രാർത്ഥന കൂട്ടങ്ങളെ ഒന്നിപ്പിച്ച് ഒരുസംഘടനയാക്കി മാററിയത് അന്നുണ്ടായിരുന്ന ബർസ്കീപ്പാ റമ്പാച്ചന്റെ നേതൃത്വത്തിൽ ആയിരുന്നു. ആദ്യകാല പ്രവർത്തനങ്ങളിൽ മുൻപന്തിയിൽ നിന്നത് K. M. Annamma (കൊച്ചന്നാമ്മ) കണ്ടത്തിൽ എന്ന മഹിളാരത്നമായിരുന്നു. ഇന്ന് ലോകം മുഴുവൻ പടർന്നു പന്തലിച്ച് നില്ക്കുന്ന ഓർത്തഡോക്സ് സഭയ്ക്ക് ലോകമെമ്പാടും മർത്തമറിയം വനിതാസമാജ യൂണിററുകൾ ഉണ്ട്.

''പ്രാർത്ഥിക്കുക, പ്രവർത്തിക്കുക, പ്രകാശിക്കുക'' എന്നതാണ് മർത്തമറിയസമാജത്തിന്റെ മുദ്രാവാക്യം.

പ്രാർത്ഥന: (1 തെസ്സ; 5/17,18) ഇടവിടാതെ പ്രാർത്ഥിപ്പിൻ, എല്ലാററിനും സ്തോത്രം ചെയ്വിൻ.

എങ്ങനെ പ്രാർത്ഥിക്കണം: (വി: മത്തായി 6/6). നീയോ അറയിൽ കടന്ന് വാതിൽ അടച്ച് രഹസ്യത്തിലുള്ള നിന്റെ പിതാവിനോട് പ്രാർത്ഥിക്കുക. രഹസ്യത്തിൽ കാണുന്ന നിന്റെ പിതാവ് നിനക്ക് പ്രതിഫലം നൽകും.

എന്തിന് പ്രാർത്ഥിക്കണം: വി: മത്തായി 26/41. പരീക്ഷയിൽ അകപ്പെടാതിരിക്കാൻ ഉണർന്നിരുന്നു പ്രാർത്ഥിപ്പിൻ.

ഫിലിപ്പിയർ 4/6,7. ഒന്നിനെക്കുറിച്ചും വിചാരപ്പെടരുത്. എല്ലാററിനും പ്രാർത്ഥനയാലും അപേക്ഷയാലും നിങ്ങളുടെ ആവശ്യങ്ങൾ സ്തോത്രത്തോടുകൂടെ ദൈവത്തോട് അറിയിക്കയത്രേ വേണ്ടത്.

യേശുക്രിസ്തുവിന്റെ ജീവിതം ഇടവിടാതെയുള്ള പ്രാർത്ഥനയുടെ ജീവിതമായിരുന്നു. യേശു തന്റെ ജ്ഞാനസ്നാനത്തിങ്കൽ പ്രാർത്ഥിച്ചു. തന്റെ ശിഷ്യന്മാരെ വേലയ്ക്കായി പറഞ്ഞയയ്ക്കുന്നതിന് മുൻപായി പ്രാർത്ഥിച്ചു. ലാസറിന്റെ കല്ലറയിൽവച്ച് പ്രാർത്ഥിച്ചു പത്രോസിന്റെ വിശ്വാസം പൊയ്പ്പോകാതിരിപ്പാൻ പ്രാർത്ഥിച്ചു. മറുരൂപമലയിൽവച്ച് പ്രാർത്ഥിച്ചു. അന്ത്യ അത്താഴസമയത്ത് പ്രാർത്ഥിച്ചു. ഗത്ശമനയിൽവച്ച് പ്രാർത്ഥിച്ചു. തന്റെ ശത്രുക്കൾക്ക്വേണ്ടി ക്രൂശിൽവച്ച് പ്രാർത്ഥിച്ചു. അതാണ് ഏററവും മഹനീയമായ പ്രാർത്ഥന. വേദനയാൽ പുളയുമ്പോഴും മരണസമയത്തും തന്റെ ശത്രുക്കൾക്കും, തന്നെ ക്രൂരമായി പീഡിപ്പിക്കുന്നവർക്കുവേണ്ടിയും പ്രാർത്ഥിച്ചു. ഈ ഭൂമിയിൽ പാപമില്ലാത്തവനായി ഒരാൾമാത്രം ജീവിച്ചു. യേശുമാത്രം. അങ്ങനെയൊരാൾ പിതാവിനോട് ഇടവിടാതെ പ്രാർത്ഥിച്ചു എങ്കിൽ പാപികളായ നാം എത്രമാത്രം പ്രാർത്ഥിക്കുന്നു.

നാം നിരന്തരമായി പ്രാർത്ഥിക്കണം. ഉണർന്നിരുന്ന് പ്രാർത്ഥിക്കണം. പിശാച് നമ്മെ അകപ്പെടുത്തുവാൻ തക്കംപാർത്തിരിക്കുകയാണ്. അവനിൽനിന്നും രക്ഷ പ്രാപിക്കാൻ നിരന്തരമായി പ്രാർത്ഥിക്കണം. നാം കുഴിമുയലിനെകണ്ട് പഠിക്കണം. കുഴിമുയൽ ശക്തിയില്ലാത്ത വർഗ്ഗമാകുന്നു. എന്നാലും അവ തങ്ങളുടെ ഭവനങ്ങളെ പാറകളിൽ ഉണ്ടാക്കുന്നു. (സദൃശ്യവാക്യങ്ങൾ 30/26). കുഴിമുയൽ തന്റെ ബലഹീനത മനസിലാക്കി ശത്രുവായ കഴുകനിൽനിന്നും രക്ഷപ്പെടുവാനാണ് പാറയിൽ തന്റെ മാളങ്ങൾ കണ്ടെത്തുന്നത്. ശത്രുവിന്റെ നിഴൽ കാണുമ്പോഴെ പാറയിലെ മാളങ്ങളിൽ ഒളിക്കുന്നു. ശത്രുവിനോട് സ്വയം പൊരുതി രക്ഷപ്പെടുവാൻ സാധിക്കുകയില്ല എന്ന് മനസ്സിലാക്കി മാളത്തിന് ഉള്ളിൽ കയറുന്നതുപോലെ, നാമും നമ്മുടെ ബലഹീനതകളെ മനസ്സിലാക്കി സാത്താനിൽനിന്നും രക്ഷപ്പെടുവാൻ കർത്താവായ യേശു ആകുന്ന പാറയിൽ ശരണം പ്രാപിക്കുക. പ്രാർത്ഥനയിൽക്കൂടി.

കർത്താവായ യേശുക്രിസ്തു അവസാനം പറഞ്ഞത് യരുശലേം പുത്രിമാരെ! നിങ്ങൾ എന്നെച്ചൊല്ലി കരയണ്ട. നിങ്ങളെയും നിങ്ങളുടെ മക്കളെയും ചൊല്ലികരയുവിൻ എന്നാണ് (ലൂക്കോസ് 23/28). അതേ മർത്തമറിയം സമാജാംഗങ്ങളുടെ കണ്ണുനീരോടെയുള്ള പ്രാർത്ഥനയാണ് ഇന്ന് സഭയ്ക്ക് ആവശ്യം. സഭയ്ക്കുവേണ്ടി, നമുക്കുവേണ്ടി, നമ്മുടെ മക്കൾക്കുവേണ്ടി കരഞ്ഞ് പ്രാർത്ഥിക്കുക. നിരന്തരമായി പ്രാരത്ഥിക്കുക. അതാണ് പ്രധാനവും പ്രഥമവുമായ കടമ.

## 2. പ്രവർത്തിക്കുക

ഈ ലോകജീവിതം പ്രവർത്തിക്കുവാനുള്ള കാലമാണ്. നിരന്തരമായി പ്രാർത്ഥിച്ചുകൊണ്ട് പ്രവർത്തിക്കുക. ഈ ലോകത്തിൽക്കൂടി നാം ഒരിക്കൽ മാത്രമെ കടന്നുപോകുന്നുള്ളു. തിരികെ ഇതിലെ വരുന്നില്ല. ഇത് പ്രവർത്തിപ്പാനുള്ള സമയമാണ്. നാം ഏതുതുറയിൽ ആയിരുന്നാലും

നമ്മെ ഏല്പിച്ച ജോലി വിശ്വസ്തതയോടെ ചെയ്യുക. നന്മപ്രവർത്തികൾ ചെയ്യുവാൻ കിട്ടുന്ന അവസരം തക്കത്തിൽ പ്രയോഗിക്കുക. ഒരു Butterfly-യുടെ ജീവിതചക്രംആണ് നമ്മുടെയും. Butter fly–യുടെ ജീവിതചക്രം നാം പഠിച്ചിട്ടുണ്ടല്ലോ? മുട്ട, പുഴു, പ്യൂപ്പ, (Cocoon) Butter-fly. നാല് അവസ്ഥ. മുട്ട ഗർഭസ്ഥാവസ്ഥയാണ്. പുഴുവിന്റെ ജീവിതകാലത്തിന് തുല്യമാണ് നമ്മുടെ ജീവിതകാലം. പുഴു(Catter Pillar is a Voracious eater) തന്റെ ജോലി അത്യാർത്ഥിയോടെ തിന്നുക എന്നതാണ്. എത്രമാത്രം തിന്നുമോ അത്രമാത്രം പച്ചിലകൾ തിന്ന്തീർക്കുക. അതുകഴിഞ്ഞ് Pupa-യായി പിന്നെ കുറേനാൾ സ്വസ്തമായിരിക്കുന്നു. പിന്നെ കുറച്ചു കാലം കഴിഞ്ഞ് ഈ Pupa അതിന്റെ Cocoon പൊട്ടിച്ച് ചിത്രശലഭമായി പുറത്തുവരുന്നു. നല്ല ഭംഗിയുള്ള ചിറകുകളുമായി. പുഴുവായിരിക്കുന്ന Stage–ൽ അത് എത്രമാത്രം പച്ചിലകൾ തിന്നു, ഏതു ഇനത്തിൽ ഉള്ള ഇലകൾ തിന്നു എന്നതിനെ ആശ്രയിച്ചായിരിക്കും. അവയുടെ ചിറകുകളുടെ ഭംഗി. ഇതുതന്നെ നമ്മുടെയും ജീവിതം. ഈ ലോകജീവിതത്തിൽ നാം എത്രമാത്രം നല്ല കാര്യങ്ങൾ ചെയ്യുന്നുവോ, അവയെ ആശ്രയിച്ചിരിക്കും മരണാനന്തരം കർത്താവിന്റെ രണ്ടാമത്തെ വരവിൽ നമുക്കു കിട്ടുന്ന ന്യായവിസ്താരത്തിന്റെ ഫലം. അതിനാൽ അവസരങ്ങൾ തക്കത്തിൽ ഉപയോഗിച്ച് നല്ല പ്രവർത്തികളിൽ ഏർപ്പെട്ട് ജീവിക്കുക. അല്ലെങ്കിൽ ന്യായവിസ്താരത്തിങ്കൽ വർണ്ണഭംഗിയില്ലാത്ത ചിറകുകളോടുകൂടിയ ഈയാമ്പാറ്റകളെപ്പോലെ ആയിത്തീരും.

## പ്രകാശിക്കുക.

എങ്ങനെ ഒരു മനുഷ്യന് പ്രകാശിപ്പാൻ കഴിയും എന്ന് നമുക്ക് ചിന്തിക്കാം. എന്നാൽ നമ്മുടെ പ്രവർത്തിയിൽക്കൂടി പ്രകാശിക്കുകയാണ് ചെയ്യേണ്ടിയത്. നിങ്ങൾ ലോകത്തിന്റെ വെളിച്ചമാണ്. മത്തായി 5/14,16 ''അതുപോലെ നിങ്ങളുടെ പ്രവർത്തികൾ കണ്ട് മററുള്ളവർ നിങ്ങളുടെ സ്വർഗ്ഗസ്ഥ പിതാവിനെ പ്രകീർത്തിക്കേണ്ടതിന് നിങ്ങളുടെ വെളിച്ചം അവരുടെ മുൻപിൽ പ്രകാശിക്കട്ടെ''. ഒരു അർമീനിയൻ യുവതിയുടെ കഥ ഓർമ്മവരുകയാണ്. ഒന്നാംലോകമഹായുദ്ധകാലത്ത് ഒരു തുർക്കി പട്ടാളക്കാരൻ ആർമിനിയായിലുള്ള ഒരു ഭവനം ആക്രമിച്ചു. അവിടെയുണ്ടായിരുന്ന ഒരു പെൺകുട്ടിയെ സ്വന്തമാക്കാൻ ശ്രമിച്ചു. ആഗ്രഹിച്ചു. അവളുടെ അപ്പനെയും അമ്മയേയും സഹോദരനെയും കൊന്നിട്ട് അവളെ ഭാര്യയാക്കാൻ കൊണ്ടുപോയി എന്നാൽ വഴിയിൽ എങ്ങനെയോ അയാളിൽനിന്നും അവൾരക്ഷപ്പെട്ടു. ബ്രിട്ടീഷ് സൈനിക സങ്കേതത്തിൽ എത്തി നേഴ്സിംഗ് പരിശീലനം നേടി. ആർമിയിൽ നഴ്സായി നിയമനം ലഭിച്ചു. അങ്ങനെ ഇരിക്കെ മാരകമായ മുറിവുകളോടെ ഒരു പട്ടാളക്കാരനെ അവളുടെ Ward–ൽ admit ചെയ്തുകൊണ്ടുവന്നു. അവൻ മററാരുമല്ലായിരുന്നു. അവളുടെ മാതാപിതാക്കളെയും സഹോദരനെയും തന്റെ കൺമുൻപിൽ വച്ച് വെട്ടിനുറുക്കിയ ക്രൂരനായ തുർക്കികാരൻ ആയിരുന്നു അത്. സ്വല്പംനേരം അവൾ പകച്ചുനിന്നു എങ്കിലും ശത്രുവോ മിത്രമോ തന്റെ അടുത്തു കൊണ്ടുവരപ്പെടുന്ന രോഗിയെ ശുശ്രൂഷിക്കയെന്നത് തന്റെ ചുമതല എന്ന് കരുതി അവൾ ഭവനെ അതീവ ശ്രദ്ധയോടെ ശുശ്രൂഷിച്ചു. അവൻ സുഖമായി പോകുന്ന നേരത്ത് അവളോട് നന്ദി പറയുവാൻ എത്തിയപ്പോൾ താൻ ആരാണ് എന്ന് അവൾ വെളിപ്പെടുത്തി. താൻ ഉപദ്രവിച്ച ആ സ്ത്രീക്ക് തന്നോട് എങ്ങനെ ഇത്ര കാരുണ്യം ചെയ്യുവാൻ സാധിച്ചു എന്ന് അയാൾ അന്ധാളിച്ച് ആരാഞ്ഞു. അവൾ മറുപടി പറഞ്ഞു. തന്നെ അതിദാരുണമായി പീഢിപ്പിച്ച് ക്രൂശിൽ ഏററിയ തന്റെ ശത്രുക്കൾക്കുവേണ്ടി ക്രൂശിൽ കിടന്നുകൊണ്ട് പ്രാർത്ഥിച്ച യേശുവാണ് എന്റെ ദൈവം. ആ ക്രിസ്തുദേവന്റെ അനുയായി എന്നതുകൊണ്ടാണ് എനിക്ക് നിന്നോട് പകരം വീട്ടാൻ തോന്നാഞ്ഞത് എന്നു പറഞ്ഞു. ആ തുർക്കി പട്ടാളക്കാരന്റെ ഹൃദയത്തെ ആ പ്രവൃത്തി വല്ലാതെ സ്പർശിച്ചു. അവൻ അന്നുതന്നെ ക്രിസ്ത്യാനിയായിത്തീർന്നു. ഇതാണ് നമുക്കും ചെയ്യുവാനുള്ളത്. ഈ പരിവർത്തനമാണ് നമ്മിൽ സഭയിൽക്കൂടി സമാജത്തിൽ ദൈവം പ്രതീക്ഷിക്കുന്നത്. നമ്മുടെ പ്രവർത്തിയിൽക്കൂടി മററുള്ളവർക്ക് നമ്മുടെ സ്വർഗ്ഗീയ സ്വർഗ്ഗസ്ഥ പിതാവിനെ പ്രകീർത്തിക്കേണ്ടിയതിന് നമ്മുടെ വെളിച്ചം ലോകത്തിന്റെ മുൻപിൽ പ്രകാശിക്കട്ടെ.

സഭയിൽ മർത്തമറിയം സമാജ അംഗങ്ങൾക്ക് ഒരു വലിയ സ്ഥാനവും ഉത്തരവാദിത്വവും ഉണ്ട്. കുടുംബത്തിൽ കുടുംബനാഥയാണ് എല്ലാ സുഖത്തിന്റെയും ദു:ഖത്തിന്റെയും കാതൽ. ഒരു കുടുംബനായികയിൽഒരു യഥാർത്ഥ ക്രിസ്ത്യാനി

(ശേഷം 31–ാം പേജിൽ)

മദ്ധ്യസ്ഥതയാലുള്ള
ഉപകാരസ്മരണയ്ക്ക്

Mrs. R. Filbert,
Delhi.

Manoj Filbert,
Delhi.

# ബജററ് പ്രസംഗം

## അസോസ്യേഷൻ സെക്രട്ടറി ശ്രീ. എം. ററി. പോൾ

### (ii)

തിരുവല്ല സെൻററ് ജോർജ് പള്ളി,
പാലിയേക്കര.

ചില പ്രത്യേക സാഹചര്യങ്ങളിൽ ഈ പള്ളിക്ക് ഉദ്ദേശം ഏഴുലക്ഷം രൂപയോളം ബാങ്കിൽ കടബാദ്ധ്യത വരികയും. ബാങ്ക് ജപ്തിനോട്ടീസ് മുതലായ നിയമനടപടിയിലേക്ക് നീങ്ങിയിരിക്കുന്ന സാഹചര്യത്തിൽ പ: ബാവാതിരുമേനിയോട് സഹായം അഭ്യർത്ഥിക്കുകയുണ്ടായി. വർക്കിംഗ്കമ്മററി ഇതേപ്പററി ആലോചിക്കുകയും ആറുലക്ഷം രൂപ ഒററയടിക്കായി കൊടുത്താൽ ബാങ്കിൻെറ കടം വീട്ടാൻ സാധിച്ചേക്കുമെന്നും പള്ളിക്കാർ മൂന്നുലക്ഷം രൂപാ ശേഖരിച്ച് പ: ബാവാതിരുമേനിയെ ഏല്പിക്കുന്നപക്ഷം ബാക്കി മൂന്നുലക്ഷം രൂപാ കേന്ദ്രത്തിൽനിന്നും കടമായി കൊടുക്കണമെന്നും ഈ കടം തീരുന്നതുവരെ സ്റേററ്ബാങ്ക് ഓഫ് ട്രാവൻകൂറിന് വാടകയ്ക്ക് കൊടുത്തിട്ടുള്ള കെട്ടിടത്തിൻെറ വാടകയായ 7500 രൂപ മാസംതോറും പ. ബാവായുടെ പേരിൽ നേരിട്ട് ബാങ്കുകാർ കൊടുക്കത്തക്കവിധം വേണ്ട കാരണങ്ങൾ സൃഷ്ടിക്കണമെന്നും നിർദ്ദേശിച്ചിട്ടുണ്ട്. വർക്കിംഗ് കമ്മററിയുടെ മേൽപറഞ്ഞ നിർദ്ദേശം നിങ്ങളുടെ അംഗീകാരത്തിനായി സമർപ്പിക്കുകയാണ്.

ഉദ്ദേശം ഏഴുകൊല്ലംമുമ്പ് വലിയ പ്രതീക്ഷകളോടുകൂടി ആരംഭിച്ച മലങ്കര ഓർത്തഡോക്സ് ചർച്ച് എഡ്യൂക്കേഷൻ ആൻറ് സോഷ്യൽ സർവ്വീസ് സൊസൈററി ഇന്ന് പ്രായോഗികമായി പ്രവർത്തനരഹിതമായിരിക്കുകയാണ്. ഈ നാമത്തിൽ മൂന്ന് ലക്ഷത്തിൽപ്പരം രൂപാ സഭാംഗങ്ങളിൽനിന്നുംപിരിച്ചെടുക്കുകയുണ്ടായിട്ടുണ്ട്. പ്രവർത്തനരഹിതമായ ഈ സംഘടനയുടെ അംഗങ്ങൾ അവരുടെ വിഹിതങ്ങൾ പരസ്യമായല്ലെങ്കിലും തിരികെ ലഭിക്കണമെന്ന് ആഗ്രഹം പ്രകടിപ്പിക്കുന്നുണ്ട്. സഭയുടെ പ്രവർത്തനങ്ങളിലെ വിശ്വസനീയത നിലനിർത്തുവാനും ഭാവി നല്ല സംരംഭങ്ങൾക്ക് അകമഴിഞ്ഞ സഹകരണം ലഭിക്കുവാനും, ഈ തുക മൂന്നു കൊല്ലത്തിനകം തിരിച്ചു നൽകേണ്ടത് ഒഴിച്ചുകൂടാൻ പാടില്ലാത്ത ഒരാവശ്യമായി ഞാൻ കരുതുന്നു. ഇക്കൊല്ലം ഒരാരംഭം എന്ന നിലയിൽ നറുക്കു വീഴുന്ന നൂറുപേരുടെ വിഹിതങ്ങൾ നിങ്ങളും പ. ബാവായും അംഗീകരിക്കുകയും ചെയ്യുമെന്നുള്ള പ്രതീക്ഷയോടുകൂടി ഒരുലക്ഷം ഈ ഇനത്തിൽ കൊള്ളിക്കുവാൻ ഞാൻ ആഗ്രഹിക്കുന്നു. ഇതേപ്പററി നിങ്ങളുടെ തീരുമാനം ചെയ്താൽ വേണ്ടിവരുന്ന തുക ബജററിൽ ചേർക്കാവുന്നതാണ്. നിങ്ങളുടെയും പ: സുന്നഹദോസിൻെറയും, പ: ബാവാതിരുമേനിയുടെയും അംഗീകാരത്തിന് വിധേയമായി ഈ തുക ബജററിൽ പിന്നീട് ഉൾക്കൊള്ളിക്കാം എന്ന് ഞാൻ പ്രതീക്ഷിക്കുന്നു. ഈ തുകയുംകൂടി ചേർത്താണ് സഭയ്ക്കിന്ന് നല്ല ഒരു മുതൽക്കൂട്ടായ കുശാൽനഗർ വസ്തു സമ്പാദിക്കുവാൻ സാധിച്ചതെന്ന് ഇത്തരുണത്തിൽ നിങ്ങളെ ഓർമ്മിപ്പിക്കുവാൻ ഞാനാഗ്രഹിക്കുന്നു.

കമ്മററിയിലും വളരെ അധികം തെററിദ്ധാരണയ്ക്ക് പുറത്തും ഇടംകൊടുത്ത ഒരാശയമാണ് പരുമല മാർ ഗ്രീഗോറിയോസ് ഓർത്തഡോക്സ് ഇൻറർനാഷണൽ സെൻറർ. മലങ്കരസഭയുടേതായ ഒരു സ്വയംഭരണ യൂണിവേഴ്സിററിയാണ് ഈ സെൻററിൻെറ ആത്യാന്തിക ലക്ഷ്യം; ആ നല്ല സംരംഭത്തിൻെറ ഇടക്കാല പ്രവർത്തനങ്ങൾ മാത്രമാണ് കെട്ടിടസമൂഹം പണികളും മററു പ്രകിയകളും. കാര്യങ്ങൾ മുഴുവൻ വായിച്ചു മനസ്സിലാക്കാതെ സഭയുടെ ദൗത്യത്തെയും മററും കുറിച്ച് വീറോടെ പ്രസംഗിക്കുന്നവരോട് ദയവായി കാര്യങ്ങൾ മുഴുവൻ ഗ്രഹിച്ചതിനു ശേഷം മാത്രമെ നമ്മുടെ ഇപ്പോഴുള്ള കഴിവുകൾ ഭാവിയിലേക്ക് കരുതിവയ്ക്കുവാനുമുള്ള ഈ ശ്രമങ്ങൾക്ക് മാർഗ്ഗതടസ്സം സൃഷ്ടിക്കാവൂ എന്ന് ഞാൻ അഭ്യർത്ഥിക്കുന്നു. ഈ ആശയം വ്യക്തിപരമായ ഒന്നല്ലെന്നും കൂട്ടായ ആലോചനകളുടെയും ചർച്ചകളുടെയും ഫലമാണെന്നും മാത്രമെ ഇത്തരുണത്തിൽ ഇതേപ്പററി പറയുവാനുള്ളു. കാര്യങ്ങൾ ശരിയായി ഗ്രഹിച്ച് സഭയുടെ ഉന്നമനത്തിനായുള്ള ഈ പ്രവർത്തനത്തെ അതിൻെറ അന്തസത്ത മനസ്സിലാക്കി തിരുവനന്തപുരം, കൊച്ചി, കോഴിക്കോട് എന്നീ നഗരങ്ങളെ കേന്ദ്രീകരിച്ച് പ്രവർത്തനമാരംഭിക്കണമെന്ന് വിനീതമായി ഞാൻ നിങ്ങളോട് അഭ്യർത്ഥിക്കുന്നു.

സാമാന്യം ദീർഘിപ്പിച്ച മുഖവുരയോടുകൂടി ഞാൻ എൻെറ കർത്തവ്യത്തിലേക്ക്കടക്കുകയാണ്. പതിവുപോലെ നാല് ഇനങ്ങളിലായാണ് ബജററ് നിങ്ങളുടെമുമ്പാകെവന്നിരിക്കുന്നത്. അതിൽ 'എ' ഷെഡ്യൂളിൽപ്പെട്ട ഇനങ്ങളെക്കുറിച്ച് മാനേജിംഗ് കമ്മററി ചർച്ചചെയ്ത് ഭേദഗതികളുണ്ടെങ്കിൽ അവയെ ഉൾപ്പെടുത്തി അംഗീകരിക്കേണ്ടതാണ്. മററുള്ളവ മാനേജിംഗ്കമ്മററിയുടെ അറിവിനായി സമർപ്പിക്കപ്പെടുന്നവയാണ്. ബി.സി.ഡി. എന്നീ ഷെഡ്യൂളുകളിൽ ഉൾപ്പെട്ടവയും സഭയുടെ ബജററിൻെറ ഭാഗംതന്നെയാകയാൽ മാനേജിംഗ് കമ്മററിയംഗങ്ങൾക്ക് അവയെ സംബന്ധിച്ചുള്ള വസ്തുതകൾ അറിയുവാനായി ചോദ്യങ്ങൾ ഉന്നയിക്കാവുന്നതാണ്.

...ാലിനങ്ങളായി ഉദ്ദേശം 19 കോടി (18.762) രൂപയുടെ വാർഷിക ബജററാണ് 1994–'95 വർഷത്തേക്ക് നിങ്ങളുടെ മുമ്പാകെയുള്ളത്. കഴിഞ്ഞ ഏതാനും വർഷങ്ങളിലെ താരതമ്യേനയുള്ള ഒരു പഠനം നിങ്ങളുടെ മുമ്പാകെ അവതരിപ്പിക്കുകയാണ്.

| ഇനം | Actuals in Rs Crores | | | | Budget in Rs. Crores | |
|---|---|---|---|---|---|---|
| | 89-90 | 90-91 | 91-92 | 92-93 | 93-94 | 94-9 |
| A | 0.723 | 0.751 | 1.136 | 1.357 | 2.247 | 2.245 |
| B | 3.255 | 3.961 | 4.832 | 5.570 | 5.276 | 4.910 |
| C | 2.593 | 2.655 | 2.717 | 2.800 | 9.397 | 8.900 |
| D | 0.636 | 1.725 | 0.874 | — | 1.787 | 2.707 |
| Total | 7.207 | 9.902 | 9.559 | — | 18.707 | 18.762 |

'എ' ഷെഡ്യൂളിൽപ്പെട്ട എല്ലാ ഇനങ്ങളുടെയും പ്രവർത്തന റിപ്പോർട്ട് നേരിട്ട് ചുമതലയുള്ള ആളുകളിൽനിന്ന് ശേഖരിക്കുവാൻ ഉദ്ദേശമുണ്ടായിരുന്നെങ്കിലും അത് ഇക്കൊല്ലം പ്രാവർത്തികമാക്കുവാൻ സാധിച്ചിട്ടില്ല.

### കാതോലിക്കാ ദിനപ്പിരിവ്

ഇക്കൊല്ലത്തെ ലക്ഷ്യം 35 ലക്ഷം രൂപയാണ്. പിരിവ് വർദ്ധിക്കുന്നത് കൂടാതെ സഭാദിനാഘോഷങ്ങൾ ഇടവകകൾതോറും വർദ്ധിച്ച ഉത്സാഹത്തോടുകൂടിയാണ് നടക്കുന്നത് എന്നത് ചാരിതാർത്ഥ്യജനകമാണ്. എന്നാൽ എല്ലാ ഇടവകകളിലും വേണ്ടത്ര പ്രാധാന്യം നൽകുവാൻ ഇടവക ഭാരവാഹികൾ ശ്രദ്ധ പതിപ്പിച്ചാൽ സാധിതമാകും. അതിന് സഹായകരമായ വിധത്തിലാണ് കേന്ദ്ര ഓഫീസിൽനിന്നും പണവും പ്രയത്നവും ചിലവാക്കുവാൻ ശ്രദ്ധിക്കുന്നത്.

### കാതോലിക്കേററ് പ്രസ്സ്

പ്രസ്സിന്റെ ഇപ്പോഴത്തെ പ്രവർത്തനം വളരെ മെച്ചപ്പെട്ട രീതിയിലാണ് നടക്കുന്നത്. കൂടുതൽ ജോലികൾ ഇപ്പോഴുള്ളവരെക്കൊണ്ട് നടത്തിക്കുവാൻ അധികാരികൾ കൂടുതൽ ശ്രദ്ധിക്കുന്നു എന്നു കാണുന്നത് ശുഭോദർക്കമാണ്.

### വെട്ടിക്കൽ ദയറാ

ഈ സ്ഥാപനം കുറച്ചുനാൾ കണ്ടനാട് ഭദ്രാസനാസ്ഥാനമായിരുന്നപ്പോൾ ചില നേട്ടങ്ങൾ ഉണ്ടായിരുന്നെങ്കിലും ഇപ്പോൾ ഒരു പരിധിവരെ അനാഥമായിരിക്കുകയാണ്. പ: പരുമലതിരുമേനി ഒരുകാലത്ത് ഇവിടെ താമസിച്ചിരുന്നതാണ്. പുണ്യവാന്റെ തിരുശേഷിപ്പ് ഇവിടെ സ്ഥാപിച്ചിട്ടുള്ളതും മുളന്തുരുത്തി പ്രദേശത്തെ കണ്ണായ ഒരു സ്ഥാപനവുമെന്ന നിലയ്ക്ക് ഇതിന്റെ ഉദ്ധാരണം നല്ലനിലയിൽ നടത്തുകയും ചെയ്യുക എന്ന ഉദ്ദേശംവച്ച് ഒരുലക്ഷംരൂപാ ഇക്കൊല്ലം ടോക്കൺ ഗ്രാൻറായി വകകൊള്ളിച്ചിട്ടുണ്ട്, അഭി: ഒസ്താത്തിയോസ് തിരുമേനിയുടെ നേതൃത്വത്തിൽ ഇതിന് ഒരു മാസ്ററർ പ്ലാൻ കരുപ്പിടിപ്പിച്ച് നടപ്പിലാക്കുവാൻ വരുംവർഷങ്ങളിൽ സാധിക്കുമെന്ന് പ്രത്യാശിക്കുന്നു.

1994–95–ലെ ബജററവതരണം ഇവിടെ അവസാനിക്കുകയാണ്. ഒരുപക്ഷേ ഇതാദ്യമായിട്ടായിരിക്കും. മാർച്ച് 31–ന് മുമ്പ് ബജററ്സമ്മേളനം കൂടുന്നത്. നടപ്പുവർഷത്തെ വരവ് ചിലവുകൾ ശേഖരിച്ചെടുക്കാൻ ബുദ്ധിമുട്ടുകൾ ഉണ്ടെങ്കിലും ഭാവിയിലും ഏപ്രിൽ 1–ന് മുമ്പ് ബജററവതരണം നടക്കുമെന്ന് ഞാൻ ആശിക്കുകയാണ്. അസോസിയേഷൻ സെക്രട്ടറി എന്ന നിലയ്ക്ക് അഞ്ചാമത്തെ ബജററാണ് നിങ്ങളുടെ മുമ്പാകെ ഞാനവതരിപ്പിക്കുന്നത്. ബജററുകളിൽ പ്രസ്താവിച്ചിട്ടുള്ള ഒട്ടുമിക്കവാറും കാര്യങ്ങൾ നടപ്പിലാക്കുവാൻ കഴിഞ്ഞിട്ടുണ്ട് എന്ന് ചാരിതാർത്ഥ്യത്തോടുകൂടി ഈ അഞ്ചാമത്തെ ബജററും നിങ്ങളുടെ മുമ്പാകെ അവതരിപ്പിച്ച് അനുവാദം അപേക്ഷിക്കുന്നു. നിങ്ങൾക്കെല്ലാവർക്കും വരുന്ന ഉയർപ്പുപെരുന്നാളിന്റെ ആശംസകളോടെ നിങ്ങളുടെ വിധേയൻ പ്രസംഗം അവസാനിപ്പിക്കുകയാണ്.



# THE SACRAMENT OF HOLY MATRIMONY

**Fr. P. C. Philip, Malaysia**

In the Orthodox tradition Holy Matrimony is not a contract or agreement between a man and woman: but it is the Sacrament which inseperably unites man and woman. both spiritually and physically. Spiritual unity is not possible when both are not of the same faith. And so the Orthodox Church insist that they should profess and practice the same Orthodox faith and belong to the same Communion of the Orthodox Church before they can receive this sacrament according to the Orthodox Rite,

Therefore a non-christian should normally learn our faith and attend our church services atlest one year before he/she can receive this or any other Sacraments of our Church. After his/her catachism classes he/she has got the freedom to accept or reject our faith and practice. No one should be forced into our faith just for the sake was of marriage. So also a christian from a different denomination which does not believe in our faith and practices cannot simply receive any of our sacraments. Such a person also should attend our catechism and church services for a reasonable period, about six months, before he/she can receive any of our sacraments. The period of one year and six months mentioned above is not stipulated by the church; the church says only that they should be taught our faith well in advance before they can receive any of her sacraments. Is it possible to teach any one a new faith within a few weeks? Moreover, many of our faith and practices are not written down but are still in the oral from and many of them are to be understood through the participation in the sacramental worshiping-life of the church. Regular reading of the bible, both Old and New, also is a must as all our faith and practices are rooted in it. Even the Roman Catholic church has a separate catechism for non-christians and non-catholics joining their faith. Pre-nuptial counselling sessions are also held before two Roman catholics are joined in marriage.

Husband and wife should be of one faith and creed for unity in their christian ltfe, worship and love.

Days on which this Holy Sacrament is forbidden: In the Orthodox tradition of our church this Sacrament is to be conducted only on Sundays and Mondays. This Sacrament is not to be celebrated during the following: seasons. The five canonical Lent periods, the weekly lent days of Wednesdays and Fridays and du ing the period from Ascension to Pentecost. Marital relation is also forbidden on all canonical lent days, Sundays (Saturday 6 PM. to Sunday 6 PMr) and on all festival days of our Lord and on a day when one is preparing to receive or celebrate a Sacrament. This is why marriage is not to be celebrated on Satnrday evenings.

Preparation: The bride and the groom should spend at-least three days in prayer and fasting just before the marriage day and do the sacrament of Confession. They should receive the Holy Qurbana on or before the marriage day.

This Sacrament has got two major and four minor parts:

A. Blessing of the Rings (Betrothel proper): The church recognises the betrotel of the couple when they receive the blessed rings from the hands of the officiating priest.

B. Blessing of the Crown: This can be called the marriage proper – the important part of the Sacrament. The Bride and the Groom are adorned with separate crowns and thus made the King and the Queen of a new christian family. Again, it is the priest who crowns them. Here it should be noted that the bride should not veil her head for this part of the sacrement. This is the only sacrament for which, in the Orthodox tradition, the woman remaines unveiled as the is waiting to receive the spiritual Crown and the veil from God. Contrary to this, now-a-days many orthodox brides come with fixed veil and crown as in the Western churches. For the first part of the service the bride should remain veiled.

# M. O. S. C. M. M. കാര്യമ്പാടി കണ്ണാശുപത്രി

## GIVE SIGHT PROJECT

മലബാർ മേഖലയിൽ ആതുരശുശ്രൂഷാരംഗത്ത് മലങ്കര ഓർത്തഡോക്സ് സുറിയാനിസഭയുടെ ആദ്യകാൽവയ്പാണ് കാര്യമ്പാടി കണ്ണാശുപത്രി. പരി. കാതോലിക്കാബാവാ തിരുമേനി പ്രസിഡണ്ടും രക്ഷാധികാരിയുമായി 1986–ൽ ആരംഭിച്ച ഈ സ്ഥാപനത്തിൽ ഇതിനകം പതിനായിരക്കണക്കിനു നേത്രരോഗികളെ ചികിത്സിച്ചു. ആയിരക്കണക്കിനു വിവിധ ഓപ്പറേഷൻ നടത്തിയതിൽ ആയിരത്തിലധികം സൌജന്യമായും ചെയ്തു. ചികിത്സിക്കാൻ നിവൃത്തിയില്ലാതെ കഷ്ടപ്പെടുന്ന ആദിവാസികൾ അടക്കം അനേകം പാവപ്പെട്ട അന്ധർ ദിവസവും സൌജന്യ ചികിത്സക്കായി ആശുപത്രിയെ സമീപിച്ചുകൊണ്ടിരിക്കുന്നു. ഇവരെ മുഴുവൻ സഹായിക്കാനാണ് ''Give Sight'' പദ്ധതി ആരംഭിച്ചത്. സന്മനസുള്ള ആരെങ്കിലും 300 രൂപാ അടച്ചാൽ സാധാരണ തിമര ശസ്ത്രക്രിയയും 1500 രൂപാ അടച്ചാൽ ഇൻട്രാഒക്കുലർ ലെൻസ് വച്ചുള്ള നൂതന ശസ്ത്രകിയയും നിങ്ങളുടെ പേരിൽ ഒരു പാവപ്പെട്ട അന്ധനു ഞങ്ങൾ ചെയ്തുകൊടുക്കും. ഓപ്പറേഷൻ സംബന്ധിച്ച് അധികം വരുന്ന ചെലവുകൾ ആശുപത്രിയിൽനിന്നും വഹിക്കുന്നു. ഒരാൾക്ക് എത്ര രോഗികൾക്കുവേണ്ടിയും പണം അടയ്ക്കാവുന്നതാണ്. നിങ്ങളുടെ സഹായത്താൽ കാഴ്ച ലഭിച്ച രോഗിയെ സംബന്ധിച്ച വിവരങ്ങൾ യഥാവസരം നിങ്ങളെ അറിയിക്കുന്നതാണ്.

ഉടനെ 'ഗിവ്സൈററ്' പദ്ധതിയിൽ അംഗങ്ങളായി ചേർന്ന് നിങ്ങളുടെ പേരിൽ ഒരന്ധനെങ്കിലും കാഴ്ച നൽകാൻ ഞങ്ങളെ സഹായിക്കൂ.

പൂർണ്ണമായ പേരും വിലാസവും........................................Pin Code........................

ഒരു തിമിര ശസ്ത്രക്രിയയ്ക്ക് 300 / 1500 രൂപ നിരക്കിൽ........................................ ശസ്ത്രക്രിയയ്ക്കുള്ള ........................ രൂപ M. O. / D. D. / Cheque ആയി അയയ്ക്കുന്നു. എന്റെ പേരിൽ...................അന്ധന്/അന്ധന്മാർക്ക് സൌജന്യ ശസ്ത്രക്രിയ നടത്തികൊടുപ്പാൻ അഭ്യർത്ഥിക്കുന്നു.          എന്ന് പേരും ഒപ്പും തീയതിയും.

ചെക്ക്/ഡി.ഡി./ 'GIVE SIGHT PROJECT' Medical Mission Eye Hospital Kariambady എന്ന പേരിൽ വേണം അയയ്ക്കേണ്ടത്.

പണം സംഭാവന ചെയ്യുന്നവർക്ക് 80 G. പ്രകാരം ആദായനികുതി ഇളവു ലഭിക്കുന്നതാണ്.

അയയ്ക്കേണ്ട വിലാസം:— Dr. P. I. Mohan M. S. (Opthal) D. O. M. S.
Director
Medical Mission Eye Hospital
Kariambadi Post
Wayanad-673 591, Kerala.

---

## മദ്ധ്യസ്ഥതയാലുള്ള ഉപകാരസ്മരണയ്ക്ക്







A Firm Believer.

When the second part of the sacrament begins – i. e: the blessing of the crown–she should remain unveiled.

Receiving the Rings of betrothel and the Crowns of matrimony from the hands of the priest showsthat they receive it from the hands of God.

(Isaac was betrothed to Rebekah when she was adorned with Gold ornaments by Eliezer, the steward of Abraham–Cf. Genesis 24). Every ordained priest in the church of God is a steward of God and it should also be kept in mind that as per the New Testament teaching Christ is the eternal Bridegroom and the Church is His Bride. And the Bible says that there is no male or famale in Christ Galatians 3:28- And so when the couple receive the blessed rings and the crowns from the hands of the priest – they are actually receving it from Christ accepting His Bridegroomship.

The other four parts of the sacrament are : (a) After the crowning; the groom ties the christian symbol – Cross – around the neck of the Bride. (b) The bride is veiled symbolising her purity, virginity and that her groom will protect her both spiritually and physically (In our tradition it is the groom who brings the Cross and the veil or shroud or the "minnu and manthrakodi") (c) Symbolising their spiritual and physical unity the priest joins their right hands together. (d) On their mutual acceptance as husband and wife and of their unbreakable bond of unity and as a new family of God they sign the parish Register.

We believe in the Hely Trinity–Father Son and the Holy Spirit – one in three and three in one. This is a mystery – a higher mathematics-which teaches that 1+1+1=1. Marriage is also a sacrament of mystery. Our Lord's teaching on marriage as it is found in the Gospels (St. Mathew 19:6; Mark 10;2–9) and in the writing of St. Paul (Ephesians 5'31; Romans 7:2,3; ICor. 7:39) is that they are no longer two but one; i. e: 1+1=1, [Neither has the right to separate and remarry as long as they are alive.

As per St. Matt. 19:8 Moses allowed divorce because of the hardness of the heart of the people Now–a–days hardness of heart is increasing in the world and so divorce is also increassing.

Arranged marriages as well as marriages after so many datings are also breaking apaft.... Wed–locka are unlocked in the present world even among christians much faster than a black – smith opening a lock whose key is lost! Love is the key which locks a couple inseparably for good or bad by the Holy sacrament. In the Church of God there is no divorce and this is based on the teachings of our Lord and His Apostles. "God made them male and female, for this reason a man shall leave his father and mother and be joined to his wife and the two shall become one. So they are no longer two but one. What therefore God has jointed together, let not man put asunder". (St. Mark 10: 6–9). In 1 Corinthians – 7: 10 – 11 St. Paul says – "To the married I give charge, not I but the Lord, that the wife should mot separate from her hasband (but if she dces, let her remain single or elese bo reconciled to her husband) and that the husband should not divorce his wife. It is only in St. Mathew 5: 31, 32 and 19: 9 we read of divorce on the grouud of adultery. The other two parallel passages found in the earliest gospel Mark 10: 11, 12 and in Luke 16:18 gives no such concession. Even if the Matthean narration is the truth (some Biblical scholers opine so) we should be aware that it speaks only for divorce on the ground of unchastity and not for second or re–marriage. And when we read St. Paul in 1 corinthians 7: 11 we see that neither husband nor wife has the right to divorce before God. If they can not tolerate with each other let them live single or else be reconciled with each other.

If one calls himself a christian and worship a God other than the Father, Son and the Holy Spirt, such a person is committing spiritual adultery. If a husband/wife worships (lives and loves) with another woman/man they are committing adultery And so the Church – the Bride - in her obedience to Christ – the Groom advises second or remarriage only in the event of a partner's death. (Compare 1 Corinthians 7: 39 and Romans 7: 2, 3).

Here we should bear in mind that though this classified as a repeatable sacrament IT IS NOT SO, This sacrament is not repeated because the service of the so called second

(Cont. Page. 31)




കുഞ്ഞനുജന്മാരേ, കുഞ്ഞനുജത്തിമാരേ,

ഒരു കുഞ്ഞുപൂവിന്റെ വേദനയുടെ കഥയാണ്. കഴിഞ്ഞ പ്രാവശ്യം കുഞ്ഞിച്ചായൻ പറഞ്ഞത് വേദന അനുഭവിക്കുമ്പോഴും വേദനിപ്പിക്കുന്നവർക്ക് സ്നേഹം സമ്മാനിക്കാൻ, യഥാർത്ഥ ദൈവിക സ്നേഹം ഉള്ളവർക്കേ കഴിയൂ.

ചവിട്ടി അരയ്ക്കുമ്പോഴും സൗരഭ്യം സമ്മാനിച്ച ആ സുന്ദരപുഷ്പം പഠിപ്പിച്ച പാഠം എത്ര ശ്രേഷ്ഠമായിരുന്നു. പണവും പ്രശസ്തിയും തെല്ലും ആഗ്രഹിക്കാതെ നിശ്ശബ്ദ ത്യാഗം അനുഷ്ഠിക്കുന്നവരാണ് യഥാർത്ഥ മനുഷ്യസ്നേഹികൾ.

കത്തിയെരിയുന്ന മെഴുകുതിരികളും ചവിട്ടി അരയ്ക്കപ്പെടുന്ന പുഷ്പങ്ങളും ത്യാഗത്തിന്റെ സന്ദേശമാണ് നമുക്കു പകർന്നുതരുന്നത്. ഉരുകിയുരുകിത്തീരുമ്പോഴും മെഴുകുതിരികൾ നമുക്കു പ്രകാശം നല്കുന്നു. ദു:ഖത്തിന്റെ ഇരുൾ പരന്നിരിക്കുന്ന ലോകത്തിൽ ക്രിസ്തീയ സ്നേഹത്തിന്റെ വെള്ളിവെളിച്ചം പരത്തുന്നവരാണ് യഥാർത്ഥ ക്രിസ്തു ഭക്തന്മാർ. ഒരു ഉത്തമ ക്രിസ്തു ഭക്തന്റെ ഹൃദയത്തിൽ നിസ്വാർത്ഥ സ്നേഹം നിറഞ്ഞു തുളുമ്പുന്നു.

ഇനി ഒരു കഥ പറയാം; ഒരു സംഭവകഥ ഒരു മഹാത്യാഗത്തിന്റെ കഥ. ന്യൂയോർക്കിലെ ബ. പി. എസ്. ശാമുവേൽ കോർ എപ്പിസ്കോപ്പായിൽനിന്നാണ് ഇക്കഥ കുഞ്ഞിച്ചായനു കിട്ടിയത്. ഈ സംഭവം നടന്നിട്ട് വർഷങ്ങൾ അധികം ആയില്ല. അക്കാലത്ത് റീഡേഴ്സ് ഡൈജസ്ററിലും അമേരിക്കയിലെ പല പ്രസിദ്ധീകരണങ്ങളിലും ഈ സംഭവകഥ പ്രസിദ്ധീകരിച്ചിരുന്നു.

ഒരു കൊടിയ ശൈത്യകാലത്ത് വാഷിംഗ്ടണിലെ ഇൻറർനാഷനൽ എയർപ്പോർട്ടിൽനിന്ന് ഒരു വിമാനം പറന്നുയരാൻ തുടങ്ങുകആയിരുന്നു. ഫ്ളോറിഡായിലേക്കു പോകേണ്ടിയിരുന്ന ആ വിമാനം ലക്ഷ്യസ്ഥാനത്തെത്തിയില്ല. പോട്ടോമാക്ക്ബ്രീഡ്ജിൽ തട്ടി അത് പോട്ടോമാക്ക്നദിയിലേക്ക് വീണു. യാത്രക്കാരിൽ അധികവും വലിയ ബിസിനസ്കാരും ഗവൺമെൻറ് ഉദ്യോഗസ്ഥന്മാരും ആയിരുന്നു. തണുത്തുറഞ്ഞുകിടന്നിരുന്ന പോട്ടോമാക്ക് നദിയുടെ ആഴങ്ങളിൽ നിരവധി വിലപ്പെട്ട ജീവിതങ്ങൾ മുങ്ങിമറഞ്ഞു. ചിലയാളുകൾ പോട്ടോമാക്ക് നദിയിൽ പൊങ്ങിയും താണും രക്ഷയ്ക്കായി കേണും മരണത്തിലേക്ക് ഒഴുകിക്കൊണ്ടിരുന്നു.

അപകടത്തിൽപ്പെട്ടവരെ രക്ഷപ്പെടുത്തുന്നതിന് എത്തിയ ഹെലികോപ്റ്ററിൽനിന്ന് വൈമാനികൻ ഒരു വടം നദിയിലേക്ക് ഇട്ടുകൊടുത്തു. കൊടിയ ശൈത്യം സഹിച്ചുകൊണ്ട് മരണവുമായി മല്ലിട്ടുകൊണ്ടിരുന്ന ഒരു മനുഷ്യന് ആ വടത്തിൽ പിടിത്തം കിട്ടി. പക്ഷെ തൊട്ടടുത്ത് നീന്തിക്കൊണ്ടിരുന്ന ആളിന്റെ കൈകളിലേക്ക് അദ്ദേഹം ആ വടം നീട്ടിക്കൊടുത്തു. ഓരോ പ്രാവശ്യം വടം കിട്ടുമ്പോഴും സമീപത്തു നീന്തിക്കൊണ്ടിരിക്കുന്ന ആളിന്റെ കൈകളിലേക്ക് ആ വടം കൊടുക്കും. തനിക്കു ലഭിച്ച രക്ഷാമാർഗ്ഗം ഉപയോഗിക്കാതെ മൂന്നു സഹയാത്രികരെ ആ നിശ്ശബ്ദ ത്യാഗി രക്ഷപെടുത്തി. നാലാംപ്രാവശ്യം വടം നദിയിലേക്ക് താഴുമ്പോൾ അജ്ഞാതനായ ആ മഹാത്യാഗി പോട്ടോക്ക് നദിയുടെ ആഴത്തിൽ മറഞ്ഞു കഴിഞ്ഞിരുന്നു. കൊടിയ ശൈത്യം സഹിച്ചുകൊണ്ട് സഹയാത്രികരെ രക്ഷിച്ച ആ മഹാത്യാഗിയുടെ കഥ ആരെയാണ് ആവേശം കൊള്ളിക്കാത്തത്? മററുള്ളവർക്കുവേണ്ടി പ്രാണൻ വെടിഞ്ഞ ആ മനുഷ്യസ്നേഹി ഒരു പുരോഹിതനോ മിഷ്യനറിയോ ആയിരുന്നില്ല. പക്ഷേ ക്രിസ്തീയ സ്നേഹം ജ്വലിച്ചുനിന്നിരുന്ന ഒരു ഹൃദയത്തിന്റെ ഉടമ ആയിരുന്നു.

''സ്നേഹിതന്മാർക്കുവേണ്ടി ജീവനെ കൊടുക്കുന്നതിലും അധികമുള്ള സ്നേഹം ആർക്കുമില്ല'' (യോഹന്നാൻ 15: 14) എന്ന് യേശുനാഥൻ അരുളിച്ചെയ്തത് ആ അജ്ഞാത ത്യാഗി സ്വന്ത ജീവിതത്തിൽ പകർത്തി.

യേശുനാഥന്റെ ഉപദേശം സ്വന്തംജീവിതത്തിലൂടെ വെളിവാക്കിയ ആ മഹാത്യാഗിയുടെ കഥ ഇന്നും വാഴ്ത്തപ്പെടുന്നു. അന്നത്തെ അമേരിക്കൻ

(ശേഷം 31–ാം പേജിൽ)

# സാഹിത്യവും ക്രൈസ്തവരും: ചില ചിന്തകൾ

സിബി തരകൻ

സാഹിത്യം സംബന്ധിച്ചെങ്കിലും വിഭാഗീയ ചിന്ത ഉയർത്തുക എന്നുള്ളതല്ല ഈ ചെറിയ ലേഖനത്തിന്റെ ഉദ്ദേശ്യം. സാഹിത്യത്തെ സംബന്ധിച്ചുള്ള ആലോചനകളിൽ നല്ല സാഹിത്യം, ചീത്ത സാഹിത്യം എന്നീ വിഭാഗീയ ചിന്തകൾക്കു മാത്രമേ എന്തെങ്കിലും പ്രസക്തിയുള്ളൂ. എന്നാൽ വിദ്യാഭ്യാസപരമായി ഏതാണ്ട് ഒരു നൂററാണ്ടിനു മുമ്പുതന്നെ അഭ്യുന്നതിയെ പ്രാപിച്ചിട്ടുള്ള ക്രൈസ്തവ സമുദായം, സാഹിത്യകാര്യങ്ങളിൽ ഇതര സമുദായങ്ങളെ അപേക്ഷിച്ച് പിറകിലാണ് എന്നുള്ളത് മറച്ചുവയ്ക്കാനാവില്ല. കാലം കഴിയുന്തോറും സാഹിത്യരംഗത്ത് പ്രവർത്തിച്ചുകൊണ്ടിരിക്കുന്ന ക്രൈസ്തവരുടെ എണ്ണം കുറഞ്ഞുകൊണ്ടുമിരിക്കുന്നു. ഈ നൂററാണ്ടിന്റെ ആരംഭ ദശയിൽ മലയാള സാഹിത്യരംഗത്ത് നേതൃനിരയിൽ പ്രവർത്തിച്ചുകൊണ്ടിരുന്ന ക്രൈസ്തവരായ എഴുത്തുകാർ എണ്ണത്തിൽ കുറവല്ലായിരുന്നു. ജോർജ്ജ് മാത്തൻ, കണ്ടത്തിൽ വറുഗീസ് മാപ്പിള, കെ. വി. സൈമൺ, ഐ. സി ചാക്കോ, ഒ. എം. ചെറിയാൻ, കൊച്ചീപ്പൻ തരകൻ, കട്ടക്കയത്തിൽ ചെറിയാൻ മാപ്പിള, ജോസഫ് മൂളിയിൽ, ചിത്രമെഴുത്ത് കെ. എം. വറുഗീസ്, തുടങ്ങി ക്രൈസ്തവരായ സാഹിത്യകാരന്മാരുടെ ഒരു വലിയനിര അക്കാലത്തുണ്ടായിരുന്നു. പിന്നീട് ക്രൈസ്തവരായ എഴുത്തുകാരുടെ എണ്ണം ക്രമേണ കുറഞ്ഞുകുറഞ്ഞു വന്നു. സർഗാത്മക സാഹിത്യരംഗത്താണ് ഈ കുറവ് ഇന്ന് ഗണ്യമായി കാണുന്നത്. നരവംശ ശാസ്ത്രപരമായ പഠനങ്ങൾ, കേരളീയ ജനത അടിസ്ഥാനപരമായി ഒന്നാണ് എന്ന് തെളിയിക്കുമ്പോഴും, കേരളത്തിലെ ഒരു പ്രത്യേക മതവിഭാഗം സാഹിത്യകാര്യങ്ങളിൽ പിന്നോക്കം നിൽക്കുന്നതെന്ത് എന്ന ചോദ്യം ചോദ്യമായിത്തന്നെ അവശേഷിക്കുന്നു. അതേപ്പററി ഗൗരവതരമായ അന്വേഷണങ്ങൾ ആരും നടത്തിയിട്ടുള്ളതായി കാണുന്നില്ല.

ക്രൈസ്തവ സമുദായം സാഹിത്യകാര്യങ്ങളിൽ പിന്നോക്കമാണെങ്കിൽ അതുകൊണ്ട് എന്താണ് നഷ്ടം എന്ന് ചിലർക്കെങ്കിലും സംശയം ഉണ്ടാവുന്നതാണ്. ഉറുപ്പികക്കണക്കിൽ നഷ്ടമുണ്ടാവുകയില്ല എന്നതു ശരിതന്നെ. എന്നാൽ ഈ പിന്നോക്കാവസ്ഥ, സാംസ്കാരികമായി ഉണ്ടാകാവുന്ന പിന്നോക്കാവസ്ഥയുടെ വിദൂരമായ ഒരു അടയാളമായി നമ്മൾ മനസിലാക്കേണ്ടിയിരിക്കുന്നു. വിചാരശീലമില്ലാത്തവരും ഭാവനശൂന്യരുമായ ആളുകളുടെ എണ്ണം സമുദായത്തിൽ വർദ്ധിക്കുമ്പോൾ സമുദായമൊന്നടങ്കം നരകത്തിലേക്ക് പ്രവേശിക്കുന്നു എന്ന് നമ്മൾ മനസിലാക്കുക. ഇതിനെതിരായി നമുക്ക് എന്തു ചെയ്യാൻ സാധിക്കും? ഭാവനയും വിചാരശീലവും സംഘടനാപ്രവർത്തനങ്ങൾകൊണ്ട് ആരിലും ഉണ്ടാക്കിയെടുക്കുക സാദ്ധ്യമല്ല. സാഹിത്യാഭിരുചിയുള്ള ആളുകളെ വേണ്ടവിധത്തിൽ പ്രോത്സാഹിപ്പിക്കുവാൻ സംഘടനകൾക്ക് സാധിക്കുമെന്നുള്ളതിൽ സംശയമില്ല. ക്രൈസ്തവർ സാഹിത്യകാര്യങ്ങളിൽ വിമുഖത കാണിക്കുന്നതിന്റെ കാരണം എന്താണ് എന്നുള്ളതിനെ സംബന്ധിച്ച് സൂക്ഷ്മമായ അന്വേഷണം നടത്തുവാൻ ഇത്തരം സംഘടനകൾക്ക് സാധിക്കുന്നതാണ്.

കേരളത്തിലെ ക്രൈസ്തവർ സാംസ്കാരികമായി അന്യവത്കരിക്കപ്പെട്ടിരിക്കുന്നു എന്നു വിചാരിക്കേണ്ടിയിരിക്കുന്നു. മതജീവിതത്തിന്റെയും സാമൂഹ്യജീവിതത്തിന്റെയും രംഗങ്ങളിൽ ഈ അന്യവത്കരണ ഭീഷണിയെ അവർ നേരിടുന്നുണ്ട്. കേരളീയ ജീവിതത്തിന്റെ സാംസ്കാരിക ധാരകളുമായി ഇണങ്ങിപ്പോകുന്ന ഒരു പാരമ്പര്യം തങ്ങൾക്കുള്ളതായി കേരളത്തിലെ ക്രൈസ്തവർക്ക് സ്വയം അനുഭവപ്പെടുന്നില്ല. താത്വികമായും മൂല്യബോധപരമായും അന്തരം പുലർത്തുന്ന ഭൂരിപക്ഷ മതവിഭാഗത്തിനിടയിൽ അതുമായി ഒരു അനുരഞ്ജനത്തിന് വഴികാണാതെയും സ്വയം അറിയുവാൻ നിവർത്തിയില്ലാതെയും കേരളക്രൈസ്തവർ ബൗദ്ധികമായി കഷ്ടപ്പെടുന്നുണ്ട്. സാംസ്കാരികമായ ഈ അന്യവത്കരണമാണ് ക്രൈസ്തവരുടെ സാഹിത്യ വിമുഖതയ്ക്കു കാരണം എന്നു തോന്നുന്നു. അതു സംബന്ധിച്ച് സൂക്ഷ്മമായ അന്വേഷണം ഇനിയും നടത്തേണ്ടതായിട്ടാണിരിക്കുന്നത്.

ജനങ്ങളിൽ സാഹിത്യാഭിരുചി വളർത്തുവാൻ സഭയ്ക്കോ മററ് സംഘടനകൾക്കോ പ്രത്യക്ഷമായി അധികമൊന്നും സാധിക്കുകയില്ല എങ്കിലും അഭിരുചിയുള്ളവർക്ക് അത് നിലനിർത്തുവാനും വളർത്തുവാനുമുള്ള സാഹചര്യം ഉണ്ടാക്കിയെടുക്കുവാൻ സഭയ്ക്കും ബന്ധപ്പെട്ട സംഘടനകൾക്കും പദ്ധതികൾ ആവിഷ്കരിക്കാവുന്നതാണ്. ഇതേപ്പററി സഭാനേതൃത്വം ഗൗരവമായി ചിന്തിക്കേണ്ടതാണ്.

സാഹിത്യാഭിരുചിയുള്ള ക്രൈസ്തവർക്ക് വളർന്നുവരുവാൻ അനുയോജ്യമായ ഒരു സാംസ്കാരിക പശ്ചാത്തലം രൂപംകൊള്ളുക എന്നതാണ് പ്രധാനം. അതിന് അനുയോജ്യമെന്ന് ഈ

(ശേഷം 31–ാം പേജിൽ)

സന്തോഷ് വട്ടപ്പാറ

# മദ്യവും മയക്കുമരുന്നും യുവാക്കളെ നശിപ്പിക്കുന്നു

ഇന്നത്തെ യുവതലമുറയിലുള്ള ഒട്ടുമുക്കാലും യുവാക്കൾ മദ്യവും മയക്കുമരുന്നും ഉപയോഗിക്കുന്നതായി കാണുന്നു. ഇത് എത്ര ദുഃഖകരവും വേദനാജനകവുമാണ്. എന്റെ അഭിപ്രായത്തിൽ മദ്യവും, മയക്കുമരുന്നും കൈകൊണ്ട് തൊടുന്നതും ഉപയോഗിക്കുന്നതും പാപമാണ്. ആദ്യകാലഘട്ടങ്ങളിൽ ഇത് വെറും തമാശയ്ക്ക് ഉപയോഗിക്കുന്നു. പിന്നീട് ശീലമാകുന്നു. പുകവലി, പുകയില മുറുക്ക്, പൊടിവലി, വിവിധ തരത്തിലുള്ള മയക്കുമരുന്നുകൾ എന്നി ദുശീലങ്ങൾ ഒരിക്കൽ ശീലിച്ചാൽ ഒഴിവാക്കുവാൻ പ്രയാസമുള്ള ഒരു വസ്തുവാണ്. ഒരു ഗുണവും ആർക്കും ഒരിക്കലും ചെയ്യാൻ കഴിയാത്തതുമാണ്. ധനംനഷ്ടം, മാനംനഷ്ടം ഇവ മിച്ചം. ശ്വാസകോശരോഗങ്ങൾ, ദഹനക്കേട്, ചുമ, ഹൃദ്രോഗം, കാഴ്ചക്കുറവ്, അൾസർ, വായ്ക്കും നാക്കിനും രുചിവ്യത്യാസം, മററുള്ളവർക്ക് ദോഷം എന്നി ഉപദ്രവം മാത്രമേ ഈ വസ്തുക്കൾ നിങ്ങൾക്ക് തരുവാൻ സാധിക്കത്തുള്ളു.

നിസാരമായി ഉപയോഗിക്കുന്ന പുകവലി, ഈ പുകയിലയിൽ അടങ്ങിയിരിക്കുന്ന മാരകമായ വിഷം 'നിക്കോട്ടിൽ' ചെറിയ അളവിൽ നമ്മെ ഉത്തേജിപ്പിക്കുമെങ്കിലും ആ ഉത്തേജനത്തിന് അടിമയാകുന്ന നാം നമ്മോടും, സമൂഹത്തോടും നമ്മുടെ യുവതലമുറയോടും ചെയ്യുന്ന ഏററവും വലിയ ദ്രോഹവും, ഭയാനകവും, ക്രൂരവുമാണ് എന്നുള്ളത് മറക്കരുത്. നിങ്ങൾ ഈ വസ്തുവിന് ഇരയാകുമ്പോൾ ആർക്കും ഒരു നന്മയും ചെയ്യുവാൻ കഴിയില്ലായെന്നും, നേരെ മറിച്ച് നിങ്ങൾക്കും മററുള്ളവർക്കും വളരെ ദോഷങ്ങൾ ചെയ്യുന്നു എന്നും ഗ്രഹിക്കേണ്ടതാണ്. ഒരു തമാശയോ, രസമായോ, ഒരു ശീലമായോ ഇവയെ കാണാതെ ഒരു ഭയങ്കര 'കൊലപാതക' തുല്യമായ് നാം ഇതിനെ കാണണം. ഈ ദുശീലങ്ങൾ നിങ്ങൾ ചെയ്യുമ്പോൾ സമൂഹത്തിനെതിരായ് വലിയ തെററു ചെയ്യുന്ന ഒരു വ്യക്തിയായി മാത്രമേ നിങ്ങളെ കാണാൻ കഴികയുള്ളു. നിങ്ങൾക്ക് ഒരു സന്തോഷവും ലഭിക്കുന്നില്ല പകരം ഒരു ദ്രോഹിയായ് തീരുകയും ചെയ്യും. സ്നേഹിത ഈ ദുസ്ഥിയിൽനിന്ന് നിങ്ങൾ ശാശ്വതമായി മോചനം നേടൂ.

പുകവലിയെപ്പോലെ മാരകമായ ഒരു വിഷവസ്തുവാണ് മദ്യം. ഈ കാലഘട്ടത്തിൽ മദ്യപാനം മനുഷ്യന് ആകാരുണമായ സന്തോഷം നേടിതരുന്നുണ്ട് എന്ന് വാദിക്കുന്ന യുവാക്കൾ നമ്മുടെ ഇടയിലുണ്ട്. ഇക്കാരണത്താൽ അല്പമായി ആരംഭിക്കുന്ന മദ്യപാനം പിന്നീട് അവരെ അടിമയാക്കി മാററുന്നു. എന്ത് പ്രവർത്തിക്കുവാനും, മര്യാദകൾപോലും പാലിക്കാതെ ബഹുമാനിക്കേണ്ടവരെ ബഹുമാനിക്കാതെയും, സ്നേഹിക്കേണ്ടവരെ സ്നേഹിക്കാതെയും, ധിക്കാരപരമായി പെരുമാറാനും ഇവയാൽ ഇടയാകുന്നു എന്നുള്ളത് സത്യമാണ്.. ഇന്നത്തെ വിദ്യാർത്ഥികളിൽ ബഹുഭൂരിപക്ഷവും മദ്യം ഉപയോഗിക്കുന്നു എന്ന് കേൾക്കുമ്പോൾ വേദനാജനകമാണ്. ആരാണ് ഇതിന് കാരണക്കാർ. ഒരു പരിധിവരെ മാതാപിതാക്കളും, സമൂഹവും ഇതിന് ഉത്തരവാദികളാണ്. ഒരു കുട്ടിയെ മദ്യപാനത്തിലേക്ക് ആകർഷിക്കുന്നത് അവന്റെ കൈയിലെ പണത്തിന്റെ അളവാണ്. മാതാപിതാക്കൾ ജോലി തേടി വിദേശങ്ങളിൽ പോയി പണം സമ്പാദിച്ച് ധാരാളം പണം മകന്റെ പേർക്ക് അയച്ചുകൊടുക്കുന്നു. അമിതമായ പണം മകൻ എന്ത് ചെയ്യണമെന്ന് അറിയാതെ വരുമ്പോൾ അവന് പററിയ കൂട്ടുകാർ വന്നുപെടും. ഇത് അമിതമായ മദ്യപാനത്തിലേക്കും, ദുശീലങ്ങളിലേക്കും കൂട്ടികൊണ്ട് പോകും. വളരെ ദീർഘനാളുകളായി മാതാപിതാക്കൾ വിദേശത്ത് ജീവിക്കുമ്പോൾ യഥാർത്ഥമായ മാതാപിതാക്കളുടെ സ്നേഹവും, സന്തോഷവും എന്ത് എന്ന് അറിയാതെ കുഞ്ഞുങ്ങൾ മദ്യപാനത്തിലൂടെ സ്നേഹവും, സന്തോഷവും കണ്ടെത്താമെന്ന് വിചാരിക്കുന്നു.

സമൂഹവും ഒരു പരിധിവരെ വിദ്യാർത്ഥികളെ വഴിതെററിക്കുന്നു. അതിനുദാഹരണമാണ് ഇന്ന് ഏത് കലാലയത്തിന്റെയും, സ്കൂളിന്റെയും പരിസരങ്ങളിൽ മദ്യവും, മയക്കുമരുന്നും സുലഭമായി ലഭിക്കുന്നു. ഇത് ഏത് വിദ്യാർത്ഥിക്കും എപ്പോൾ വേണമെന്ന് തോന്നുമ്പോഴും ധാരാളമായി ലഭിക്കുന്നു. ഇപ്രകാരവും വിദ്യാർത്ഥികളെ സമൂഹം നശിപ്പിക്കുന്നു എന്നുള്ളതിന് തെളിവാണ്.

(ശേഷം 32-ാം പേജിൽ)

# വയലുകളിലേക്ക് സ്വാഗതം

## (ബേത്‌ലഹേം സെൻറ് മേരീസ് കോൺവെൻറ്, കിഴക്കമ്പലം

1937–ൽ ഒരു കോൺവെൻറായി തുടക്കമിട്ടതാണ് കിഴക്കമ്പലം ദയറാ എന്നറിയപ്പെടുന്ന ബേത്‌ലഹേം സെൻറ് മേരീസ് കോൺവെൻറ്.

പ്രസ്തുത കോൺവെൻറിൻെറ ബാലാരിഷ്ടതകൾ ഏറെയായിരുന്നു. നേതൃത്വത്തിൽ നിന്നവരും അംഗങ്ങളിൽ ചിലരും സമൂഹം വിട്ടുപോയി. ജീവിക്കുവാൻ മാർഗമില്ലാതെയും അംഗങ്ങൾ കഷ്ടപ്പെട്ടു. എല്ലാ കഷ്ടപ്പാടുകളേയും അതിജീവിക്കുവാൻ മദർ ഏലിശ്ബായ്ക്കും കൂടെയുണ്ടായിരുന്ന മററു മൂന്ന് സിസ്റേറഴ്സിനും സാധിച്ചു. അവരുടെ ദൈവാശ്രയം വളരെ വലുതായിരുന്നു. 1937–നും 1964–നും ഇടക്ക് പലരും മഠത്തിൽ ചേരുവാൻ വന്നു എങ്കിലും ഒരാൾ മാത്രമേ മഠത്തിൽ അംഗമായി ചേർന്ന് ഇവിടെ താമസിച്ചുള്ളു. അങ്ങനെ അഞ്ചുപേർ മാത്രമായിത്തീർന്ന ബേത്‌ലഹേം ദയറായിൽ ചേരുവാൻ 1958 മുതൽ ഓരോരുത്തരായി പലരും വന്നുകൊണ്ടിരുന്നു. വയലിപ്പറമ്പിൽ മാർ ഗ്രീഗോറിയോസ് തിരുമേനിയാണ് ആളുകളെ ചേർത്ത് മഠം വലുതാക്കുവാൻ മുൻകൈ എടുത്തത്. ക്രമേണ അംഗങ്ങളുടെ എണ്ണം വർദ്ധിച്ചു. അഭിവന്ദ്യ തെയോഫിലോസ് തിരുമേനി അങ്കമാലി ഭദ്രാസന ഭരണമേററശേഷം തിരുമേനിയുടെ നിർദേശമനുസരിച്ച് ഈ Sisterhood–ൽ നിന്നും രണ്ടുമൂന്നു ബാച്ചായി ഏതാനും സിസ്റേറഴ്സ് പൂനായിലുള്ള ആംഗ്ലിക്കൻ കോൺവെൻറിൽ പോയി സന്യാസപരിശീലനം നേടി. 1970 മുതൽ 74 വരെ ഒരു ആംഗ്ലിക്കൻ സിസ്ററർ (സിസ്ററർ റീത്താമേരി) ഇവിടെവന്നു താമസിച്ച് മഠത്തിൻെറ പുനരുദ്ധാരണ പ്രവർത്തനങ്ങളിൽ നേതൃത്വം നൽകി. അന്നുവരെ മഠത്തിൽ താമസിച്ചുകൊണ്ടിരുന്ന, മഠം വക സ്കൂൾ അദ്ധ്യാപികമാരെ ഒരു ബോർഡിംഗ് കെട്ടിടം പണിയിച്ച് അങ്ങോട്ടു മാററി താമസിപ്പിക്കുകയും മഠത്തിൽ ചേരുന്നവരെ മാത്രം മഠത്തിൽ താമസിപ്പിക്കുകയും ചെയ്തു. മുമ്പുണ്ടായിരുന്ന അഞ്ചു പേരെ കൂടാതെ 1964 മുതൽ ഇതുവരേയുമായി 28 പേർ അംഗങ്ങളായി ചേർന്നിട്ടുണ്ട്.

സന്യാസിമാരുടെ പ്രധാന ചുമതലയായ പ്രാർത്ഥനയും ധ്യാനവും കഴിഞ്ഞുള്ള സമയങ്ങളിൽ ജോലി ചെയ്യുന്നതിനായി പ്രി–പ്രൈമറി തുടങ്ങി പത്താം സ്ററാൻഡാർഡ് വരെയുള്ള ഒരു ഹൈസ്കൂൾ, 25 പെൺകുട്ടികളുള്ള ഒരു ഓർഫനേജ്, 50 കുട്ടികൾ താമസിക്കുന്ന ഒരു ബോർഡിംഗ് എന്നിവ നടത്തിവരുന്നു. കൂടാതെ ഇവിടത്തെ സിസ്റേറഴ്സ്, കോലഞ്ചേരി മെഡിക്കൽ മിഷനാശുപത്രിയിലും, നേഴ്സിംഗ് സ്കൂളിലും, ബോംബെ ഭദ്രാസനത്തിലെ കല്യാൺ സെൻറ് തോമസ് സ്കൂളിലും, പാലക്കാട് ജില്ലയിലെ മാർ ബസ്സേലിയോസ് ചിൽഡ്രൻസ് ഹോമിലും ജോലി ചെയ്യുന്നുണ്ട്. ഒരു ചെറിയ റബ്ബർ തോട്ടവും തെങ്ങ്, മരച്ചീനി, വാഴ തുടങ്ങിയ ചെറു കൃഷികളും പറമ്പിൽ ഉണ്ട്. മഠത്തിൽനിന്നും അല്പം ദൂരെ മാർ തെയോഫിലോസ് തിരുമേനി 50 സെൻറ് സ്ഥലം വാങ്ങി ഒരു കമ്മ്യൂണിററി സെൻറർ പണിയിച്ചു തന്നിട്ടുണ്ട്. ഏതാനും സിസ്റേറഴ്സ് ഞായറാഴ്ച ഉച്ചകഴിഞ്ഞ് അവിടെ പോയി ചുററുപാടുമുള്ള ആളുകളോടുകൂടി പ്രാർത്ഥിക്കുകയും അവർക്കായി ബൈബിൾ ക്ളാസ് എടുക്കുകയും ചെയ്തുവരുന്നു. മഠത്തിനും ഓർഫനേജിനും ബോർഡിംഗിനും ആവശ്യമുള്ള പാൽ ലഭിക്കത്തക്കവണ്ണം പശുക്കളേയും വളർത്തുന്നുണ്ട്. M.G.O.C.S.M., മർത്തമറിയം സമാജം എന്നിവയുടെ പ്രവർത്തനങ്ങളിൽ ആവശ്യാനുസരണം സിസ്റേറഴ്സ് സഹായിച്ചുവരുന്നു.

മൂവാററുപുഴയിൽനിന്ന് പട്ടിമററം–കിഴക്കമ്പലം വഴി എറണാകുളത്തിനും ആലുവായ്ക്കും പോകുന്ന ബസ്സുകളിൽ ''ദയറാപ്പടി'' സ്റേറാപ്പിൽ ഇറങ്ങാം. എറണാകുളത്തുനിന്നും കിഴക്കമ്പലം–പട്ടിമററം വഴി മൂവാററുപുഴ, തൊടുപുഴ, എരുമേലി തുടങ്ങിയ ഭാഗങ്ങളിലേക്ക് പോകുന്ന ബസ്സുകളിൽ വന്നാലും 'ദയറാപ്പടി' യിൽ ഇറങ്ങാം. ആലുവാ–തൃപ്പൂണിത്തുറ റൂട്ടിൽ കിഴക്കമ്പലം ജംഗ്ഷനിലും പെരുമ്പാവൂർ–കോലഞ്ചേരി റൂട്ടിൽ പട്ടിമററത്തും വന്നാൽ ദയറായിലേക്ക് ബസ് കിട്ടും.

അംഗത്വത്തിനുള്ള കുറഞ്ഞ യോഗ്യത SSLC ആണ്. മഠത്തിൽ ചേരുവാനുള്ള ആഗ്രഹവും അതിനുള്ള സമർപ്പണവുമാണ് ഏററവും പ്രധാനം. ഇരുപത്തിയഞ്ച് വയസിൽ താഴെയുള്ളവരെയാണ് സാധാരണ ചേർക്കുക.

കൂടുതൽ വിവരങ്ങൾ അറിയുവാൻ താല്പര്യമുള്ളവർ താഴെ കൊടുത്തിരിക്കുന്ന വിലാസത്തിൽ ബന്ധപ്പെടുക. മദർ സുപ്പീരിയർ, ബേത്‌ലഹേം ദയറാ, കിഴക്കമ്പലം പി. ഒ. Pin-683562.

★



## പത്രാധിപർക്കുള്ള കത്ത്:

ഓർത്തഡോക്സ് സഭയിൽ വി. കുർബാനയ്ക്കുള്ള സ്ഥാനം ഒന്നാമതാണല്ലോ. ഭംഗിയായും ചിട്ടയായും അർപ്പിക്കുന്ന വി. കുർബ്ബാന വളരെ ആകർഷകമായിരിക്കും. വി. കുർബാനയ്ക്ക് ഉപയോഗിക്കുന്ന തക്സായും കുർബാനക്രമവും അവയിലെ ഭാഷയും അതിന് സഹായകരമായിരിക്കണം.

ഓരോ പ്രാവശ്യമച്ചടിക്കുമ്പോഴും തക്സായിലെ ഭാഷയിൽ വരുത്തുന്ന ചില മാററങ്ങൾ പട്ടക്കാരന് ഒഴുക്കോടെ പ്രാർത്ഥനകൾ ചൊല്ലുന്നതിന് തടസ്സമാവുന്നുണ്ട്. സാധാരണ ചൊല്ലി ശീലിച്ച പ്രാർത്ഥനകൾ വൈദികർക്ക് പൊതുവെ മനഃപാഠമാണ്. എന്നാൽ പുതിയ പതിപ്പ് ഇറക്കുമ്പോൾ ഭാഷയുടെ ഘടനയിൽ വരുത്തുന്ന മാററങ്ങൾ പ്രാർത്ഥനകൾ അനായാസേന ചൊല്ലുന്നതിന് തടസ്സം സൃഷ്ടിക്കുന്നു. സുറിയാനിയിൽനിന്ന് തർജ്ജമ ചെയ്യുമ്പോൾ ഓരോ പ്രാവശ്യവും ഇറക്കുന്ന പതിപ്പുകളിൽ ഭാഷയുടെ ഘടനയിൽ വ്യത്യാസമുണ്ടാകുന്നു. പബ്ലീഷു ചെയ്യുന്നവർക്ക് യുക്തമെന്ന് തോന്നുന്ന വ്യത്യാസങ്ങൾ വരുത്തിയെന്നുമിരിക്കും.

പഴയ തക്സായിൽ ഒരു പ്രാർത്ഥനയുടെ ആദ്യം തുടങ്ങുന്ന പദങ്ങൾ ഏകദേശം 40 കൊല്ലത്തിലേറെ വി. കുർബാന അർപ്പിച്ച് പരിചയമുള്ള ഒരു വൈദികൻ മററൊരു പള്ളിയിൽ ചെന്നപ്പോൾ പുതിയ തക്സായായിരുന്നു അദ്ദേഹത്തിന് ഉപയോഗിക്കേണ്ടി വന്നത്. വി. മൂന്നിന്മേൽ കുർബാനയായിരുന്നു. വല്യച്ചനായിരുന്നു നടുക്കത്തെ ത്രോണോസിൽ ചൊല്ലിയത്. വടക്കും തെക്കും ത്രോണോസുകളിൽ പഴയ തക്സായായിരുന്നു വച്ചിരുന്നത്. വല്യച്ചൻ പുതിയ തക്സാവച്ച് വി. കുർബാന ചൊല്ലാൻ ബുദ്ധിമുട്ടുകതന്നെ ചെയ്തു. പദങ്ങൾ കിട്ടാതെ അദ്ദേഹം തപ്പിത്തടഞ്ഞു. ആളുകൾ അമ്പരന്നു. മററ് വൈദികർക്ക് അദ്ദേഹത്തോടൊപ്പം ചൊല്ലാൻ പ്രയാസവുമായി.

പഴയ തക്സായിൽ തെററുകളുണ്ടെങ്കിൽ അവ തിരുത്തേണ്ടതാണ്; സംശയമില്ല. പക്ഷെ, ഒരിക്കൽ തിരുത്തുമ്പോൾ സഭയിലെ എല്ലാ പള്ളികളിലും അത് നടപ്പാക്കേണ്ടതാണ്. ഓരോ പള്ളിയിലും ഓരോ വിധത്തിലുള്ള തക്സാകളാണുള്ളതെങ്കിൽ അത് പ്രയാസമുണ്ടാക്കും. പോകുന്നേടത്തൊക്കെ പരിചയിച്ച തക്സായുമായി പോവുക പ്രായോഗികമല്ലല്ലോ.

ഇക്കാര്യത്തിൽ പ: എപ്പിസ്കോപ്പൽ സുന്നഹദോസ് വേണ്ടതു ചെയ്യുമെന്ന് പ്രതീക്ഷിക്കുന്നു.

**ഫാ. ജോണി ജോർജ്, ആലുവാ**

### മദ്ധ്യസ്ഥതയാലുള്ള ഉപകാരസ്മരണയ്ക്ക്



E. V. George. E. V. Varghese. M. T. Thomas.



ജിജി വർഗീസ്. ഷേർലി കുര്യൻ. പെണ്ണമ്മ തോമസ്, പരിയാരം.

### രോഗശാന്തിക്ക്





മേരിക്കുട്ടി ജേക്കബ്, അനീഷ്മോൻ, ജബൽപൂർ.

# രക്ഷകർത്താക്കളുടെ വിദ്യാലയ-രാഷ്ട്രീയ വിമുക്ത പ്രസ്ഥാനം

### ആചാര്യ കെ. കെ. ചാണ്ടി

ധർമ്മരാജ്യവേദിയുടേയും, മാങ്ങാനം ക്രൈസ്തവാശ്രമത്തിന്റെയും സംയുക്താഭിമുഖ്യത്തിൽ ഫെല്ലോഷിപ്പ് ഓഫ് റെക്കൺസലിയേഷന്റെ പ്രസിഡണ്ട് എമറിററസ് ആചാര്യ കെ. കെ. ചാണ്ടിയുടെ ക്ഷണപ്രകാരം ആഗസ്ററ് 8-ാംതീയതി ക്രൈസ്തവാശ്രമം മത്തായിച്ചൻ ഭവനിൽ ചേർന്ന സെമിനാറിൽ മുൻ മുനിസിപ്പൽ ചെയർമാൻ ശ്രീ. കെ. എ അയ്യപ്പൻപിള്ള അദ്ധ്യക്ഷനായിരുന്നു. ധർമ്മരാജ്യവേദിയുടെ സ്ഥാപക പ്രസിഡണ്ട് ആചാര്യ ജോൺ സച്ചിദാനന്ദ, റിട്ട: സുപ്രീംകോടതി ജഡ്ജി വി. ആർ. കൃഷ്ണയ്യർ, റിട്ട: ജസ്ററീസ് പി. ജാനകിയമ്മ, മുൻ വൈസ്ചാൻസിലർ എം. വി. പൈലി മുതലായ പ്രശസ്ത വ്യക്തികളുടെ നേതൃത്വത്തിലാണ് ധർമ്മരാജ്യവേദി രൂപം കൊണ്ടിരിക്കുന്നത്. സെമിനാർ രക്ഷകർത്താക്കളുടെയും, വിദ്യാഭ്യാസ സാമൂഹിക സാംസ്കാരിക പ്രവർത്തകരുടേതുമായിരുന്നു.

കലാലയങ്ങളെ കക്ഷിരാഷ്ട്രീയ വിമുക്തമാക്കി വിദ്യാഭ്യാസത്തിന്റെ ധാർമ്മിക നിലവാരം ഉയർത്തുന്നതിനുവേണ്ടിയുള്ള പ്രസ്തുത വേദിയുടെ പ്രവർത്തനങ്ങളെപ്പററി മുഖപ്രസംഗകനായ സച്ചിദാനന്ദ പ്രഭാഷണം നടത്തി. തദവസരത്തിൽ ഭാരതത്തെ ഒരു യഥാർത്ഥ ധർമ്മരാജ്യമാക്കി മാററുക എന്ന ആത്യന്തിക ലക്ഷ്യത്തിനുവേണ്ടിയുള്ള പ്രവർത്തനത്തിൽ കേരളത്തിനുള്ള പ്രത്യേകസ്ഥാനം അദ്ദേഹം ഊന്നിപ്പറഞ്ഞു. ഈ ധാർമ്മിക നവോത്ഥാനം കൈവരേണ്ടത് വിമോചനാത്മക വിദ്യാഭ്യാസത്തിലൂടെയാണെന്ന് സച്ചിദാനന്ദൻ ചൂണ്ടിക്കാട്ടി. ഈ പ്രസ്ഥാനം ഹൈദ്രബാദ്, ഇൻഡോർ മുതലായ കേന്ദ്രങ്ങളിൽ ശക്തമായി പ്രവർത്തനം ആരംഭിച്ചിട്ടുണ്ടെന്നും, അതോടൊപ്പം ഇതിന്റെ ആഭിമുഖ്യത്തിൽ പ്രവൃത്തി ആരംഭിച്ചിട്ടുള്ള രക്ഷാകർതൃസംഘടനയും (P. M. D. F- Parents Movement for De-Politieisation of Education) ശക്തിപ്പെടുത്തി സംസ്ഥാനവ്യാപകമാക്കിത്തീർക്കുന്നതിന്റെ ആവശ്യകതയും അദ്ദേഹം എടുത്തുപറഞ്ഞു. അദ്ധ്യക്ഷന്റെ ഉപക്രമപ്രസംഗത്തിൽ, ക്രൈസ്തവാശ്രമത്തിലൂടെ രാജ്യത്തിന്റെ പൊതു താല്പര്യങ്ങൾക്കുവേണ്ടി ചെയ്തുകൊണ്ടിരിക്കുന്ന പ്രവർത്തനങ്ങളെ ചൂണ്ടിക്കാണിച്ചു. കലാലയാന്തരീക്ഷത്തിൽ വർദ്ധിച്ചുവരുന്ന അക്രമപ്രവർത്തനങ്ങളെക്കുറിച്ചും വിദ്യാലയങ്ങൾക്ക് പുറത്ത് നടക്കുന്ന സമരങ്ങളിലെ സംഘട്ടനങ്ങളെപ്പററിയും പ്രതിപാദിച്ചുകൊണ്ട് വിദ്യാലയങ്ങൾ സംഘട്ടന വിമുക്തമാക്കേണ്ടതിന്റെ ആവശ്യകതയെപ്പററി അദ്ദേഹം ഊന്നിപ്പറഞ്ഞു. തുടർന്ന് വിദ്യാഭ്യാസ മേഖലയിൽനിന്ന് കലാപ രാഷ്ട്രീയം ഒഴിവാക്കണമെന്നും അതിനുള്ള മാർഗ്ഗങ്ങളെക്കുറിച്ചും നടന്ന സജീവ ചർച്ചയിൽ റവ. സേവക് പി. ററി. തോമസ്, റിട്ട: ഹെഡ്മാസ്ററർമാരായ കെ. കെ. നാരായണൻ നായർ, വി. സി. വറുഗീസ്, അഡ്വക്കേററ്മാരായ എം. ജെ. മാണി, അലക്സ്‌വർഗീസ്, മെ: ജോൺസൺ വള്ളിക്കാപ്പൻ, മാമ്മൻഫിലിപ്പ്, വി.എം. ജോൺ, വിജയപുരം പഞ്ചായത്ത് പ്രസിഡണ്ട് കെ.എം. ഐപ്പ്, ആചാര്യ കെ.കെ. ചാണ്ടി ശ്രീമതിമാരായ മേരിചാണ്ടി. എമിലി മാത്യു തുടങ്ങിയവർ പ്രസംഗിച്ചു. ചർച്ചകൾക്കുശേഷം താഴെ വരുന്ന പ്രമേയം ഐകകണ്ഠ്യേന പാസ്സാക്കി.

“കേരളത്തിലെ എല്ലാ സ്കൂളുകളിൽനിന്നും കക്ഷിരാഷ്ട്രീയം ഒഴിവാക്കുന്നതിന് ആവശ്യമായ നിയമനിർമ്മാണം നടത്തി അത് ഉടനടി നടപ്പിൽ വരുത്തുന്നതിന് ശക്തമായ നടപടികൾ സ്വീകരിക്കണമെന്നും, കോളജ്തലത്തിൽ ഇന്ന് നിലവിലിരിക്കുന്ന യൂണിയൻ തെരഞ്ഞെടുപ്പ് സമ്പ്രദായം പാടെ മാററി വികേന്ദ്രീകൃത

(ശേഷം 32-ാം പേജിൽ)

# മറിയാമിന്റെ പാട്ട്

### എം. സി. വർഗീസ്, ആലുവാ

മാനിനിമാർമണി മറിയാം ചൊന്നി, തെൻ
മാനസം ദൈവത്തെ വാഴ്ത്തുന്നു—എൻ മാനസം....
എന്റെ—ദേഹിയെൻ ദൈവത്തിലുല്ലസിപ്പൂ; ദൈവ
ദാസീയെൻ താഴ്മ കടാക്ഷിച്ചൂ;—ദൈവദാസീ—

ഇന്നുമുതല്ക്കെല്ലാ തലമുറയും ചേർന്നു,
വന്ദിച്ചു ചൊല്ലും, ഞാൻ ഭാഗ്യവതീ!
ഇന്നവൻ, ശക്തൻ, മഹത്വമെന്നിൽ കാട്ടീ;
എന്നെന്നും, തൻനാമം പരിശുദ്ധം! —കാട്ടി
എന്നെന്നും—

തന്നിൽ ഭയമുള്ളിലുള്ളോർക്കു കാരുണ്യം
തലമുറയോളം പകരുന്നൂ;
തൻ കരത്താൽ ബലം കാട്ടി; അഹന്തയും
തള്ളലുമുള്ളോരെ ചിതറിച്ചൂ-അഹന്തയുംതള്ളലു-

വാണവരെ നീക്കി, വൻ സിംഹാസനങ്ങളിൽ
താണോരെയേററി പ്രതിഷ്ഠിച്ചൂ.
ക്ഷുത്തുള്ളോരെ, നന്മകൊണ്ടു നിറച്ചവൻ
വിത്തമുള്ളോരെല്ലാം വെറുതേപോയ്—
വിത്തമുള്ളോരെല്ലാം

താതനബ്രാമിനും തനയർക്കുമോർക്കുവാൻ
സാദരം മുന്നരുൾ ചെയ്തപോലെ;
ദാസനിസ്രായേലിൽ തുണചെയ്ക, കർത്തനീ
ദാസിയിലും കാരുണ്യം ചൊരിയേണം—കർത്തനീ
ദാസിയിലും

# ബൈബിൾ പഠനം

(രണ്ടാം ഭാഗം)

ഫാ. എം. സി. ചെറിയാൻ

| പാഠം 46 | പാഠം 52 |
|---|---|
| അപ്പ: പ്രവർത്തികൾ (4: 6) | 1 കൊരിന്ത്യർ |
| വിജയിയുടെ പേരും വിലാസവും:— | പ്രവേശന ഫാറം |
| പേര്: പൊന്നമ്മ തോമസ് | പേര്: |
| വിലാസം: A–II, Harikrishna Nagar, Sardas Nagar Ahmedabad – 352475 | വിലാസം; |
| ഭദ്രാസനം: ബോംബെ | ഭദ്രാസനം: |
| രജി. നമ്പർ 4548 | രജി: നമ്പർ: |
| | ഇതുപോലെ ഉത്തരത്തോടൊപ്പം പൂരിപ്പിച്ചാൽ മതി. മാസികയിലെ പ്രവേശന ഫാറം അയയ്ക്കേണ്ട. |

## പാഠം 46. അപ്പ: പ്രവർത്തികൾ (4–6)

ഉത്തരം:

1. സാദൂക്യർ 4:2
2. ശിഷ്യന്മാരെ സ്നേഹിക്കുവാൻ 4:6
3. തർജ്ജനം 4:21
4. വിശ്വാസികൾ 4:24
5. പ്രബോധന പുത്രൻ 4:36
6. ബർന്നബാസ് 4:37
7. അനന്യാസ് സഫീറ 5:1
8. അനന്യാസ് സഫീറ ദമ്പതികൾക്ക് 5:5–10
9. അനന്യാസ് 5:8
10. പത്രോസ് 5:15
11. ഗമാലിയേൽ 5:34
12. ത്യൂദാസ് 5:31
13. അപ്പസ്തൊലന്മാർ 6:42
14. വിധവമാരെയുളള ശുശ്രൂഷയിൽ പക്ഷവാദം കാണിച്ചതിനാൽ 6:1
15. പന്തിരുവർ 6:2
16. ആത്മാവും ജ്ഞാനവും നല്ലസാക്ഷ്യവും നിറഞ്ഞവൻ 6:3
17. നിക്കൊലാവൊസ് 6:5
18. സ്തേഫാനോസ് 6:8
19. സ്തേഫാനോസ് 6:18
20. സ്തേഫാനോസ്

## പാഠം 52. 1. കൊരിന്ത്യർ

1. അവിടേയും ഇവിടേയും എവിടേയും ഉളളവർക്കായി പൗലോസ് എഴുതിയ ലേഖനം
2. കൊരിന്തിലെ പിണക്കവിവരം അറിയിച്ചത് ആര്.
3. ദൈവാത്മാവിനെ തള്ളിയത് എന്തിന്
4. ദൈവാത്മാവിന്റെ ഉപദേശം തരുന്നവൻ ആര്.
5. പ്രവൃത്തിശോധ ചെയ്യുന്നത് എന്തിനാൽ.
6. കർത്താവിനു വിശ്വസ്തനായ പൗലോസിന്റെ സഹപ്രവർത്തകൻ
7. സംസർഗ്ഗം പാടില്ലാത്ത കൂട്ടർ.
8. സ്വന്ത ശരീരത്തിനു വിരോധമായി പാപം ചെയ്യുന്നൻ ആര്.
9. അശുദ്ധരായ മക്കളെ വിശുദ്ധരാക്കുന്നത് എങ്ങനെ
10. ദാസൻ സ്വതന്ത്രനാകുന്നത് എപ്പോൾ.
11. അവൻമുഖാന്തിരം സകലവും അവൻ മുഖാന്തിരം നാമും ആകുന്നു. ആരു മുഖാന്തിരം
12. സകലത്തിലും വർജ്ജനം ആചരിക്കേണ്ടവർ ആര്.
13. ആർക്കെല്ലാം ഇടർച്ചയില്ലാത്തവരാകണം.
14. കൊരിന്തിലെ സ്ത്രീകൾ തല മൂടണം എന്ന് അനുശാസിക്കുന്നു. ആര്മുഖാന്തിരം.
15. യേശുകർത്താവ് എന്നു പറയുന്നവൻ ആര്.
16. നിലനില്ക്കുന്നതിൽ വലിയത് ഏത്.
17. സ്വയം ആത്മിക വർദ്ധന വരുത്തുവാൻ എന്തു ചെയ്യണം.
18. രണ്ടാം മനുഷ്യൻ ആര്.
19. ആഖായിലെ ആദ്യഫലം
20. ധർമ്മശേഖരം ഏതു ദിവസം ചരതിച്ചു വയ്ക്കണം.

പാഠം 46-ന്റെ ഉത്തരവും വിജയിയുടെ വിലാസവും ശരിയായി ഉത്തരം അയച്ചുതന്നവരുടെ പേരും ചേർക്കുന്നു.

ഒന്നുരണ്ടുമാസം പഠനം മുടങ്ങുവാനിടയായി. മാസിക കിട്ടിയതിനു ശേഷമാണ് ബൈബിൾ പഠനം തയ്യാറാക്കുന്നത്. മാസിക പലപ്പോഴും താമസിച്ചാണ് ലഭിക്കുന്നത്. മുടക്കംകൂടാതെ തുടർന്നുള്ള ഭാഗങ്ങൾകൂടെ പൂർത്തിയാക്കുവാൻ ശ്രമിക്കാം.

കൊരിന്ത്യലേഖനം ശ്രദ്ധിച്ചുപഠിക്കുന്നത് നല്ലതാണ്. ശരിയായ രീതിയിൽ പഠിച്ചാൽ ഇന്നുള്ള മിക്ക ഭാഗീക ചിന്താഗതികളേയും പരാജയപ്പെടുത്തുവാൻ അവ സഹായിക്കും. വേദസത്യത്തെ പൂർണ്ണമായി മനസ്സിലാക്കുവാനും ഉൾക്കൊള്ളുവാനും ശ്രമിക്കും. അത് ജീവിതത്തെ അർത്ഥപുഷ്ടിയുള്ളതാക്കും. അപൂർണ്ണത എപ്പോഴും അപൂർണ്ണതയെ പ്രദാനം ചെയ്യുകയുള്ളു.

പൂർണ്ണമാക്കുവാൻ പ്രാർത്ഥനയും സഹായിക്കും. പ്രാർത്ഥിക്കുമ്പോൾ സ്വയം മറക്കും. പ്രാർത്ഥനാജീവിതം മററുള്ളവർക്കുവേണ്ടി പ്രാർത്ഥിക്കുവാൻ സഹായിക്കും. പ്രാർത്ഥന കിട്ടാനായിരിക്കരുത് കൊടുക്കാനായിരിക്കണം നമ്മളെ ദൈവത്തിനു ദാനംചെയ്യുക. മററുള്ളവരെ വിശ്വാസത്തിൽ ഉറപ്പിക്കുവാൻ ശ്രമിക്കാം. പ്രാർത്ഥിക്കാം. എല്ലാവരേയും പ്രാർത്ഥനയിൽഓർക്കാം... എല്ലാവരും ഒരേസമയം എങ്കിൽ എത്ര അനുഗ്രഹം ബൈബിൾ പഠന കൂട്ടുകാരെ പ്രാർത്ഥനയിൽ മറക്കില്ലല്ലോ. Bible Padanam Lesson 52 പാഠം 52–ന്റെ ഉത്തരം അടുത്തമാസം 20–നു മുമ്പായി C/o. Fr. Mr. Cherian Orthodox Student Center Trivandrum 695001 എന്ന വിലാസത്തിലയയ്ക്കുക.

## പാഠം 46 അപ്പ:പ്രവർത്തികൾ (4-6)

ശരി ഉത്തരം അയച്ചുതന്നവർ.

1. Ponnamma Thomas, അഹമ്മദബാദ്
2. സാറാമ്മ തോമസ്, മലാട്
3. കെ. എം. ചെറിയാൻ, സാഗർ
4. പി. സി. ചെറിയാൻ, കോയിപ്രം
5. കെ. സി. ജോർജ്ജ്, പെണ്ടാമുക്ക്
6. ജോഷി ജോൺ, മണപ്പള്ളി
7. ജെസ്സിബാവൻ, ചേലക്കര
8. കെ. സി. എലിസബേത്ത്, കൊച്ചി
9. അച്ചാമ്മ പീററർ, വാഴൂർ
10. എലിയാമ്മ പൗലോസ്, ചെല്ലക്കോട്
11. സുജ തങ്കപ്പൻ, പെരുമ്പുഴ
12. കോശിമത്തായി, നന്ദിനി
13. ജിതിൽ പൗലോസ്, കല്പററ
14. എം. സി. ജോർജ്ജ്, അന്ധേരി
15. സാലി ജോൺസൺ, അഹമ്മദബാദ്
16. കുഞ്ഞമ്മ ഏബ്രഹാം, മീനങ്ങാടി
17. ജയ കോശി, അഹമ്മദബാദ്
18. ജോൺസ് സി. എസ്. പഴഞ്ഞി
19. മറിയാമ്മ വറുഗീസ്, ആനിക്കാട്
20. മറിയാമ്മ ജോഷ്വാ, മുണ്ടുകോട്ടയ്ക്കൽ
21. ഷാബു വറുഗീസ്, മൈലപ്ര
22. മെറീനാ വറുഗീസ്, മൂവാററുപുഴ
23. സണ്ണിജോർജ്ജ്, ചെങ്ങന്നൂർ
24. അച്ചാമ്മ വറുഗീസ്, മുണ്ടുകോട്ടയ്ക്കൽ
25. മിനി ജോസഫ്, കുഴിമററം
26. മോളി മാത്യൂസ്, നാരങ്ങാനം
27. മറിയാമ്മ തോമസ്, ഇലവുംതിട്ട
28. മറിയാമ്മ ചാക്കോ, ആൻഡമാൻ
29. മേരിക്കുട്ടി, കരിപ്പുഴ
30. മേരിക്കുട്ടി ബേബി, കടലമാട്
31. ലില്ലി മാത്യു, കനകപ്പലം
32. എബി ചാക്കോ, മരിയാത്തുരുത്ത്
33. ഏലിയാമ്മ മാത്യു, എടപ്പള്ളി
34. ജോളി വറുഗീസ്, അഹമ്മദബാദ്
35. മോനച്ചൻ ബേബി, കൊല്ലം
36. ജാൻസി മാത്യു, കുങ്കിരിപ്പെട്ടി
37. ലീനാ ചെറിയാൻ. വളഞ്ഞവട്ടം
38. ഏലിയാമ്മ ഏബ്രഹാം, കളമശേരി
39. മാത്യു ജേക്കബ്, ബസ്താർ
40. സാറാമ്മ ചെറിയാൻ, മലാട്
41. രാജുദാനിയേൽ, ഹൈദ്രബാദ്
42. സൂസൻ സഖറിയ, തുമ്പമൺ
43. ചിന്നമ്മ ജോൺ, ഉളനാട്
44. ബേബി മോനച്ചൻ, ചേപ്പാട്
45. പ്രവീൺ ജോബ്, പെണ്ടാമുക്ക്
46. വി. ഐ. വിത്സൻ, പന്തളം
47. കെ. എം. തോമസ്, മദ്രാസ്
48. അനി ജോർജ്ജ്, ആർത്താററ്
49. എം. വി. വറുഗീസ്, ആങ്ങമൂഴി
50. അനിൽ ജോയി, കൂടൽ
51. സുനു ജോർജ്ജ്, നാരങ്ങാനം
52. മിനി വറുഗീസ്, വള്ളംകുളം
53. ഷൈൻ മാത്യു, കുന്നംകുളം
54. Dr. Mrs. ഏലിയാമ്മ ഐസക്
55. ജിജി കോശി, കിരത്തൂർ
56. ററി. സി. ചാക്കോ, ഡോംബുവില്ലി



# വാർത്തകളും കുറിപ്പുകളും

## ശ്രാദ്ധപെരുനാൾ

മരത്തംകോട് മാർ ഗ്രീഗോറിയോസ് പള്ളിയിൽവെച്ച് കാലംചെയ്ത പുത്തൻകാവിൽ കൊച്ചുതിരുമേനിയുടെ 43–ാം ശ്രാദ്ധപ്പെരുന്നാൾ ഏപ്രിൽ 16, 17 തീയതികളിൽ പൗലൂസ് മാർ മിലിത്തിയോസ് മെത്രാപ്പോലീത്താ തിരുമനസിലെ പ്രധാന കാർമ്മികത്വത്തിൽ കൊണ്ടാടി.

14–ാം തീയതി സന്ധ്യാനമസ്ക്കാരത്തിനു ശേഷം യുവജനപ്രസ്ഥാനത്തിൻെറ ആഭിമുഖ്യത്തിൽ 'പുത്തൻകാവിൽ കൊച്ചുതിരുമേനിയെപ്പറ്റിയുള്ള അനുസ്മരണപ്രഭാഷണം' മിലിത്തിയോസ് തിരുമനസുകൊണ്ട് നടത്തി.

## ഹരിപ്പാട് മിഷ്യൻ സെൻറർ

ആണ്ടുതോറും മിഷൻ സെൻററിനോടനുബന്ധിച്ചുള്ള ബാലഭവനിൽ അശരണരും നിർദ്ധനരുമായ ആൺകുട്ടികൾക്ക് പ്രവേശനം നൽകിവരുന്നുണ്ട്.

ഈയാണ്ടിലും ആറു വയസിനും, പത്തു വയസിനും മദ്ധ്യേ പ്രായമുള്ള ആൺകുട്ടികളുടെ രക്ഷകർത്താക്കൾ അപേക്ഷയും അതാത് ഇടവക വികാരിയുടെ ശുപാർശക്കത്തും കുട്ടിയുമായി മെയ് മാസത്തിൽ ഹരിപ്പാട് സെൻറ് തോമസ് ഓർത്തഡോക്സ് മിഷൻ സെൻററിൽ വരേണ്ടതാണെന്ന് ഫാ. പി. റ്റി. ഡാനിയേൽ, വൈസ് പ്രസിഡൻറ്, (സെ. തോമസ് മിഷൻ സെൻറർ, ഹരിപ്പാട് – 69514) അറിയിക്കുന്നു.

## ഉപവാസവും ധ്യാനവും

കോട്ടയം: പെന്തിക്കോസ്തിയോടനുബന്ധിച്ച് വർഷംതോറും നടത്തിവരാറുള്ള ഉപവാസവും പ്രാർത്ഥനയും മെയ്മാസം 18, 19, 20, 21 തീയതികളിൽ പരുമല സെമിനാരിയിൽവെച്ച് പ: കാതോലിക്കാബാവായുടെ നേതൃത്വത്തിൽ നടത്തുന്നതാണ്. ആദ്യം രജിസ്ററർ ചെയ്യുന്ന 600 പേർക്കുമാത്രമായിരിക്കും പ്രവേശനം. പ്രവേശനം ലഭിക്കുന്നവർക്ക് മുഴുവൻ സമയവും താമസിക്കുവാനുള്ള ക്രമീകരണങ്ങൾ ചെയ്തിട്ടുണ്ട്. പങ്കെടുക്കുവാൻ ആഗ്രഹിക്കുന്നവർ കൺവീനർ, ദേവലോകം അരമന, കോട്ടയം - 38. എന്ന വിലാസത്തിൽ അറിയിക്കണം.

## പ്രകാശനം ചെയ്തു

ആലുവാ യൂണിയൻ ക്രിസ്ത്യൻ കോളേജിലെ മലയാളം പ്രൊഫസർ ജോസഫ് ചീരൻെറ ചിച്ച 'ഇൻഡ്യൻ ഓർത്തഡോക്സ്സഭ– ഒരു വിമർശാത്മകചരിത്രം' എന്ന പുസ്തകം വെസ്ററ് മങ്ങാട് മാർ ഗ്രീഗോറിയോസ് നഗറിൽ ചേർന്ന സമ്മേളനത്തിൽ വെ. റവ. കുററിക്കാട്ടിൽ ജോസഫ് കോറെപ്പിസ്കോപ്പായ്ക്ക് ആദ്യപ്രതി നല്കികൊണ്ട് കുന്നംകുളം മെത്രാസനാധിപൻ പൗലൂസ് മാർ മിലിത്തിയോസ് മെത്രാപ്പോലീത്താ പ്രകാശിപ്പിച്ചിരിക്കുന്നു.

## REPORT

Malankara Orthodox Syrian Church Sydney congregation celebrated Holy week. This is the first time in twenty years that this congregation got a chance to celebrate this important occasion. All the participants were so excited that they have witnessed something unique that they prayed for. Rev. Fr. A. M. Varghese Pandalam was the Chief Celebrant.

On Easter day he stressed that the re-surrection of Christ, gave hope to all the people which is the most important event in the Chritian Calender.

Mr. Thomas Varghese and Sam Thomas assisted the service all through the week.

## സ്പോൺസർ ചെയ്യുക

ഇന്ത്യൻ ഭാഷയിൽ ആദ്യമായി ഒരു പുതിയനിയമ (ബൈബിൾ) റഫറൻസ് ഗ്രന്ഥം പ്രസിദ്ധീകരിക്കുന്നതിന് സാമ്പത്തിക ബുദ്ധിമുട്ട് അനുഭവപ്പെടുന്നു. മലയാളഭാഷയിലെ നാലു വിവർത്തന പുതിയനിയമങ്ങൾ ഈ ഗ്രന്ഥരചനയിൽ ഉൾപെടുത്തിട്ടുണ്ട്. ബൈബിൾ വായിക്കുകയും പഠിക്കുകയും ചെയ്യുന്ന ഏതൊരു വ്യക്തിക്കും ഉപേക്ഷിക്കാൻ പാററാത്ത പുസ്തകമാണിത്. വിശ്വാസികളുടെ സാമ്പത്തിക സഹായം ഉണ്ടെങ്കിൽ മാത്രമെ ഗ്രന്ഥം പ്രസിദ്ധീകരിക്കാൻ സാധിക്കുകയുള്ളു. നിങ്ങളുടെ ചെറിയതും വലിയതുമായ തുകകൾ M. O. / Cheque / D. D. ആയി അയച്ചുതരിക. പ്രസിദ്ധീകരിച്ചാലുടൻ പുസ്തകം സൗജന്യമായി അയച്ചുതരുന്നതാണ്.

Bank: Syndicate Bank,
Changanacherry
A/c No. 19877

Manager, Jerusalem Publications,
Nizam Building, Poochamukku,
Changanacherry–2, Kerala

## നിര്യാതനായി

കോയിപ്രം പുത്തൻപറമ്പിൽ വറുഗീസ് തോമസ് വാഹനാപകടത്തിൽ 10–3–94–ൽ നിര്യാതനായി. കുർത്തമല സെ. മേരീസ് ഓർത്തഡോക്സ് പള്ളിയിൽ അഭിവന്ദ്യ പീലിപ്പോസ് മാർ യൗസേബിയോസ് തിരുമേനിയുടെ പ്രധാന കാർമ്മികത്വത്തിൽ ശവസംസ്കാരം നടത്തി. കോയിപ്രം സെൻറ് ജോൺസ് ചാപ്പൽ സണ്ടേസ്ക്കൂൾ ഹെഡ്മാസ്ററർ, മാർ ഗ്രീഗോറിയോസ് പ്രാർത്ഥനായോഗം വൈസ് പ്രസിഡൻറ് പുത്തൻ പറമ്പിൽ കുടുംബയോഗം എന്നീ നിലകളിൽ സേവനം അനുഷ്ഠിച്ചുവരുകയായിരുന്നു പരേതൻ.

## വാർഷികവും അസംബ്ളിയും

പുറമററം ഓർത്തഡോക്സ് യുവജനപ്രസ്ഥാനം നിരണം ഭദ്രാസന വാർഷിക സമ്മേളനവും, ഭദ്രാസന അസംബ്ളിയും മേയ് 1–ന് പുറമററം സെ. മേരീസ് ഊർശ്ലേം പള്ളിയിൽ നടത്തി. ഗീവർഗീസ് മാർ ഒസ്താത്തിയോസ് തിരുമേനി, ഫാ. ററി. ജെ. ജോഷ്വാ, ഫാ. മത്തായി ഉമ്മൻ, ഫാ. കുര്യൻ ദാനിയേൽ, ഫാ. വറുഗീസ് ചാക്കോ, പ്രൊഫ. വർഗീസ് ജോർജ്, ശ്രീ. വർഗീസ് മാത്യു എന്നിവർ നേതൃത്വംനൽകും.

## മിസിസ് ലില്ലി ചിന്നൻ (Arthat)



Born: 30–3–1950
Slept in the Lord 24–4–1993

ശരണത്താലെ നിൻകൃപയിൽ
മരണമടഞ്ഞീ ദാസിയെ നീ
ജീവസ്വരമതുണർത്തണമെ
കബറിന്നുദ്ധാനത്തിന്നായ്

Mr. & Mrs. C. C. Iype
Cheruvathoor House,
Chathukulam



മാർച്ച് 3–ാം തീയതി നിര്യാതനായ
കണ്ടഴ വയലപ്പള്ളിൽ
ഫാ. വി. സി. ജേക്കബ് (77)

## ബ്രമ്മവാറിൽ സൺഡേസ്കൂൾ

ബ്രമ്മവാർ സെൻറ്മേരീസ് കത്തീഡ്രൽ ഇടവകയിലും അതിനോടനുബന്ധിച്ചുള്ള ഇടവകകളിലും O. S. S. A. E. യുടെ കീഴിൽ സൺഡേസ്കൂളുകൾ സജീവമായി പ്രവർത്തിച്ചുവരുന്നു. ഇതിന്റെ ഭാഗമായി ഒന്നുമുതൽ ആറുവരെ ക്ലാസുകളിലെ പാഠപുസ്തകങ്ങൾ കൊങ്കിണി ഭാഷയിലേക്കു തർജ്ജമചെയ്യുന്നതിനുള്ള നടപടികൾ പൂർത്തിയായിട്ടുണ്ട്.

ബാംഗ്ളൂർ ജലഹാലി ഇടവകാംഗങ്ങളുടെ വകയായി ബ്രമ്മവാർ മിഷനിലേക്ക് 100 കന്നട വേദപുസ്തകങ്ങൾ സംഭാവന നൽകി. കൂടാതെ ഈ മിഷനിലെ വിശ്വാസികളുടെ ആരാധനയ്ക്കായി ഉശാന ഞായറാഴ്ചതൊട്ട് ദു:ഖശനിയാഴ്ചവരെയുള്ള ഹാശാ ആഴ്ച ആരാധനക്രമം കന്നട ഭാഷയിൽ (പദ്യം) പ്രസിദ്ധീകരിക്കുന്നതിനുള്ള പരിപൂർണ്ണ സാമ്പത്തിക സഹായവും നൽകിയിട്ടുണ്ട്.

മദ്ധ്യസ്ഥതയാലുള്ള
ഉപകാരസ്മരണയ്ക്ക്





Shajimon, Koipuram.

## പ്രാർത്ഥിക്കുക പ്രവർത്തിക്കുക പ്രകാശിക്കുക

(14–ാം പേജിൽനിന്നും തുടർച്ച)

രൂപം കൊണ്ടാൽ ആ കുടുംബവും ആ സ്ത്രീ പ്രസവിക്കുന്ന കുഞ്ഞുങ്ങളിൽക്കൂടി രൂപംകൊള്ളുന്ന ഭാവി ക്രിസ്തീയ കുടുംബങ്ങളും ദൈവത്തിന്റെ ആലയങ്ങളായി രൂപാന്തരപ്പെടും. മർത്തമറിയം സമാജത്തിന്റെ ഈ വിശിഷ്ടലക്ഷ്യം നാം പ്രാപിക്കണം. വി: മാതാവിനെ നാം അനുകരിക്കണം. ദൈവം കഴിഞ്ഞാൽ ഏറ്റവും അധികം നാംബഹുമാനിക്കുന്നത് വി: മാതാവിനെയാണ്. വി: മറിയത്തിന്റെ എല്ലാ ബഹുമതിയും കർത്താവിനെ പ്രസവിച്ച അമ്മ എന്ന മഹോന്നതസ്ഥാനത്തിൽനിന്ന് ലഭിക്കുന്നതാണ്.

ലോകത്തിന് നന്മ പ്രസവിക്കുന്ന അമ്മമാരായി സമാജ അംഗങ്ങൾ രൂപാന്തരപ്പെടട്ടെ. ക്രിസ്തുവിനെ വഹിച്ച വ്യക്തി എന്ന നിലയിൽ വി: മറിയം സഭയുടെ പ്രതീകമാണ്. ഈ അവസ്ഥ നമ്മുടെ പ്രവർത്തിയാൽ സമാജ അംഗങ്ങൾക്കും അനുഭവവേദ്യമാകട്ടെ.

''ദൈവം നൽകിയ ബുദ്ധിയും കഴിവുകളും ഉപയോഗിച്ച്, പ്രാർത്ഥനയിലൂടെ ദൈവഹിതമറിഞ്ഞ്, സാഹസികതയോടെ അത് നിവർത്തിച്ച് അതിന്റെ വിജയവും മഹത്വവും ദൈവത്തിനു നല്കി നമ്മുടെ ഓരോരുത്തരുടെയും ജീവിതം വിജയിപ്പിക്കാൻ ശ്രമിക്കാം. ★

## The Sacrament of Holy Matrimony

(19–ാം പേജിൽനിന്നും തുടർച്ച)

or re–marriage is only an order of penetential prayers. Blessings of the Rings and Crowns are not repeated.

A family that prays together can face any kind of hard trials and no problem can ever break it. It will stay united always So dear family members, find time, to pray together every day.

Every teen–age boy and girl (the would be husbands and wives of the morrows) should earnestly pray for years so that God will join the right ones at the right time. Parents should never force their children into marriage of their (Parents') choice. Children obey your parents in the Lord. Solve all your problems in prayer, love and in peace. Your parents are the visible gods before you.

Husbands and wives with problems of any kind that are affecting their unity should go for regular confession and counselling, without any delay, to the ordained minister of their choice. ★

## യേശുനാഥന്റെ പൂന്തോട്ടം

(20–ാം പേജിൽനിന്നും തുടർച്ച)

പ്രസിഡണ്ട് റൊണാൾഡ് റീഗൻ അമേരിക്കൻ ഐക്യനാടുകളിലെ മുഴുവൻ ജനതയെയും പ്രതിനിധാനം ചെയ്തുകൊണ്ട് ആ അജ്ഞാതത്യാഗിക്ക് ആദരാഞ്ജലികൾ അർപ്പിച്ചു.

മനുഷ്യവർഗ്ഗത്തിന്റെ മോചനത്തിനു വേണ്ടി കാൽവറിക്കുരിശിൽ സ്വന്തം ജീവൻ ബലിയർപ്പിച്ച യേശുനാഥന്റെ ത്യാഗത്തിന്റെ മാഹാത്മ്യം ഈ കഥ വായിക്കുമ്പോൾ നമ്മുടെ മനസ്സിൽ തെളിയട്ടെ. ക്രിസ്തുനാഥന്റെ മരണവും ഉയർപ്പും എന്നെന്നും നമ്മുടെ ധ്യാനവിഷയം ആകട്ടെ.

'യേശുനാഥന്റെ പൂന്തോട്ടം' എന്ന ചിത്രത്തിലെ കുട്ടികൾക്കും ഓമനപ്രാവിനും പേരിടുന്ന മത്സരത്തിൽ പങ്കെടുത്ത എല്ലാ കൂട്ടുകാരെയും കുഞ്ഞിച്ചായൻ ഹൃദയപൂർവ്വം അഭിനന്ദിക്കുന്നു. മത്സരത്തിന്റെ ഫലം ജൂൺലക്കം മലങ്കര സഭയിൽ പ്രസിദ്ധീകരിക്കാം.

എല്ലാ നല്ല ആശംസകളും നേർന്നുകൊണ്ട്,
സ്വന്തം കുഞ്ഞിച്ചായൻ.

## സാഹിത്യവും ക്രൈസ്തവരും ചില ചിന്തകൾ

(21–ാം പേജിൽനിന്നും തുടർച്ച)

ലേഖകന് തോന്നുന്ന അഭിപ്രായങ്ങളിൽ ചിലത് ഇവിടെ അവതരിപ്പിക്കുന്നു.

(1) ദർശനപരമായും ബിംബപരമായും ബൈബിൾ എവിടെയും സാഹിത്യത്തെ സ്വാധീനിക്കുന്നുണ്ട്. മലയാളത്തിൽ അത്തരം കൃതികൾ അധികമില്ലെങ്കിലും പാശ്ചാത്യസാഹിത്യത്തിൽ ധാരാളമുണ്ട്. ബൈബിളിനെ ശൈലിയിലും ആന്തരികമായും വഹിക്കുന്ന കൃതികൾ അവ നോവൽ, ചെറുകഥ, കവിത തുടങ്ങി ഏതു രൂപവുമാകട്ടെ പാശ്ചാത്യ സാഹിത്യത്തിൽനിന്ന് മലയാളത്തിലേക്ക് ധാരാളമായി തർജ്ജമ ചെയ്യപ്പെടണം.

(2) ബൈബിളിലെ ഓരോ പുസ്തകത്തെയും സാഹിത്യപരമായും തത്വചിന്താപരമായും (ദൈവശാസ്ത്രപരമായ വ്യാഖ്യാനമല്ല ഉദ്ദേശിക്കുന്നത്) വ്യാഖ്യാനിച്ചുകൊണ്ടുള്ള നിരവധി പുസ്തകങ്ങളും പ്രബന്ധങ്ങളും പാശ്ചാത്യരാജ്യങ്ങളിൽ പ്രചാരത്തിലുണ്ട്. മലയാളത്തിൽ അത്തരം കൃതികൾ കുറവാണ്. ഉള്ളതിൽ ഭൂരിഭാഗവും ഭാഷാപരമായി വിലക്ഷണവുമാണ്. ഭാഷാപ്രാവീണ്യമുള്ള പണ്ഡിതന്മാർ ഇത്തരം പാശ്ചാത്യ കൃതികൾ മലയാളത്തിലേക്ക് പരിഭാഷപ്പെടുത്തുന്നത് പ്രയോജനകരമാണ്.

(3) ബൈബിളിനെ ഇതിവൃത്തപരമായോ, ദർശനപരമായോ, ബിംബപരമായോ സ്വീകരിക്കുന്ന ഒരു എഴുത്തുകാരന് അതിനെ സ്വതന്ത്രമായി ഉപയോഗിക്കുവാനുള്ള അവകാശമുണ്ട്, ഈ അവകാശം അംഗീകരിച്ചു കൊടുക്കേണ്ടതാണെന്ന് സമൂഹത്തെ നമ്മൾ ബോദ്ധ്യപ്പെടുത്തണം.

ഈ വിഷയം സംബന്ധിച്ച് വിശദമായ ചർച്ച ആവശ്യമാണ്. ക്രൈസ്തവരും ക്രൈസ്തവേതരരുമായ എഴുത്തുകാരെ പങ്കെടുപ്പിച്ചുകൊണ്ട് ഇത്തരമൊരു ചർച്ചയ്ക്ക് സഭയോ മററു സംഘടനകളോ നേതൃത്വം നൽകുമെന്ന് പ്രത്യാശിക്കുന്നു.

## മദ്യവും മയക്കുമരുന്നും യുവാക്കളെ നശിപ്പിക്കുന്നു

(22-ാം പേജിൽനിന്നും തുടർച്ച)

മയക്കുമരുന്നുകൾ മനുഷ്യർ നടത്തുന്ന ബോധപരമായ ആത്മഹത്യയാണ്. ദിവസങ്ങൾകൊണ്ട് സ്വയം മരിക്കുവാനുള്ള എളുപ്പമാർഗം. മദ്യം, കഞ്ചാവ്, പുകവലി, മററ് ലഹരിപദാർത്ഥങ്ങൾ ആദിയായവയെ യുവാക്കളുടെ മുഖ്യശത്രുവായി കാണേണ്ടതാണ്. ഇവയാൽ ലഭിക്കുന്ന ഉത്തേജനം യഥാർത്ഥത്തിൽ മനുഷ്യരെ ഭ്രാന്തൻമാരാക്കിതീർക്കുകയാണ് ചെയ്യുന്നത്. നിർത്താൻ കഴിയാതെ ചിരിക്കുക, അമിതമായ ദാഹം, വസ്തുക്കൾ വലുതായി തോന്നുക, എല്ലാററിനെയും ഭയപ്പെടുക, അധികം സംസാരിക്കുക, ശ്വാസം മുട്ടുക, ശരീരം മെലിയുക ആദിയായ പലതിലും എത്തിക്കുന്ന ഈ ഭീകരശത്രു സത്യത്തിൽ യുവാക്കളെ ഭ്രാന്തന്മാരാക്കുകയാണ് ചെയ്യുന്നത്. മരണത്തിന് മുമ്പ് പലരും മനോരോഗികളായി തീരാനുള്ള കാരണം ഇപ്രകാരമുള്ള മയക്കുമരുന്നു ശീലമാണ്. ജാതിമതവ്യത്യാസംകൂടാതെ എല്ലാ യുവാക്കളും ഉപയോഗിക്കുന്നതാണ് ഇപ്പറഞ്ഞവ.

സന്തോഷവും, സ്നേഹവും ആഗ്രഹിക്കുന്ന യുവതി, യുവാക്കളും അവയ്ക്കായി തേടിയിറങ്ങി പലതിലും അടിമയായ് നശിക്കുമ്പോൾ സർവ മനുഷ്യരുടെയും സൃഷ്ടാവായ ദൈവം മനുഷ്യർക്ക് സാക്ഷാൽ സ്നേഹവും, സന്തോഷവും പ്രദാനം ചെയ്യാൻ താല്പര്യപ്പെടുന്നു. ഒരു മനുഷ്യന്റെ സാക്ഷാൽ സന്തോഷവും, സ്നേഹവും പ്രാപിക്കുന്നത് അവന്റെ ഹൃദയത്തിന് ലഭിക്കുന്ന സന്തോഷത്തെയും, സ്നേഹത്തെയും ആശ്രയിച്ചാണ്. ഹൃദയത്തിന് സന്തോഷവും, സ്നേഹവും കൊടുക്കുവാൻ ഓരോ മനുഷ്യനും ഹൃദയത്തിൽ 'ദൈവ'ത്തിന്' ഇടം കൊടുക്കണം.

—o—

## രക്ഷകർത്താക്കളുടെ വിദ്യാലയ-രാഷ്ട്രീയ വിമുക്തപ്രസ്ഥാനം

(25-ാം പേജിൽനിന്നും തുടർച്ച)

ജനാധിപത്യ അടിസ്ഥാനത്തിൽ ക്ലാസ് പ്രതിനിധികളെ തെരഞ്ഞെടുക്കുകയും അവർ ചേർന്ന് യൂണിയൻ ഭാരവാഹികളെ തെരഞ്ഞെടുക്കുകയും ചെയ്യുന്ന സമ്പ്രദായം എത്രയും വേഗം നടപ്പാക്കണമെന്നും, ബന്ധപ്പെട്ട കേരളാഗവണ്മെന്റിനോടും കേരളത്തിലെ എല്ലാ സർവ്വകലാശാലകളോടും, രാഷ്ട്രീയ പാർട്ടികളോടും ഈ യോഗം ശക്തമായി അഭ്യർത്ഥിക്കുന്നു''. ★



മദ്ധ്യസ്ഥതയാലുള്ള ഉപകാരസ്മരണയ്ക്ക്



Lovely Mathew, Hyderabad.



Annamma Varghese, Madras.

## വിശുദ്ധ നാടുകളിലേക്ക് തീർത്ഥയാത്ര

ഈജിപ്ത്, ജറുസലേം, നസറത്ത്, ഗലീലി, ജോർദ്ദാൻ താഴ്‌വര, റോം, വത്തിക്കാൻ എന്നീ വിശുദ്ധ സ്ഥലങ്ങൾ സന്ദർശിച്ച് ഷോപ്പിംഗ് സൗകര്യാർത്ഥം ദുബായ് വഴി തിരിച്ചെത്തുന്നു

മെയ് 15, ജൂലൈ 10, ആഗസ്റ്റ് 14, സെപ്റ്റംബർ 18 എന്നീ തീയതികളിൽ പുറപ്പെടുന്നു

**യേശുവിന്റെ ജനനം, ജീവിതം, മരണം, ഉത്ഥാനം എന്നിവയ്ക്കു സാക്ഷ്യം വഹിച്ച പുണ്യസ്ഥലങ്ങൾ സന്ദർശിക്കുവാനുള്ള അസുലഭാവസരം!**
**വൈദികർ, സിസ്റ്റേഴ്സ്, ദമ്പതികൾ എന്നിവർക്ക് പ്രത്യേക ആനുകൂല്യങ്ങൾ.**
**15-ൽ കുറയാത്ത ടീമായി വരുന്നവർക്ക് ഒരു ഫ്രീ ടിക്കറ്റ്**

All tours escorted highly experienced tour professionals under the auspices of India – Ecumenical Association

## PAN ORIENT TRAVELS (P) Ltd.

Y. M. C. A. JUNCTION, CHITTOOR ROAD, KOCHI - 682 011
Phone: 354325, 354 206; FAX – 484 – 370136

| CALICUT | BANGALORE | BOMBAY | MADRAS |
|---|---|---|---|
| Opp. Corporation office<br>Calicut. 32<br>Phone: 36270, 365787 | V. Thomas 757 C 4<br>B. D. A. Flat,<br>Austin Town<br>Bangalore 47,<br>Phone: 578169 | A. Oomman, C-44/403<br>Gandhi Nagar,<br>Bandra (E)<br>Bombay-51,<br>Phone: 6423728 | K. V. Abraham, 13,<br>State Bank Officers Colony<br>Perambur High Road<br>Madras - 12,<br>Phone: 6421023 |

വിദേശയാത്ര സംബന്ധമായ എല്ലാറ്റിനും (പ്രത്യേകിച്ച് ടിക്കറ്റുകൾ, പാസ്പോർട്ട്, വിസ എന്നിവയ്ക്ക്) ഞങ്ങളെ സമീപിക്കുന്നതാണ്.

---

## St. Mary's Orthodox Syrian Church, Ahmedabad

### WANTED A PRINCIPAL

**for St. Mary's School**
(English Medium)
Naroda, Ahmedabad

The School started in 1982 running up to Std. X with rapid growth achieved hundred percent distinction / or first class result in the first batch of SSC. The incumbent will also be in-charge of Hrgher Secondary section when started.

The post is earmarked for a Priest below 58 years. He should be a trained Graduate / Post Graduate with minimum 5 years teaching experience in High School. Please contact personally or write to His Grace Dr. Philipose Mar Theophilus Metropolitan at Thrikkunnath Seminary, Alwaye (Phone: 04854-24339) or Orthodox Church Centre, Sector 10–A, Vashi, New Bombay (Phone: 022–7663427), with a copy to Hon. Secretary, St. Mary's School, Naroda–Nikol Road, Ahmedabad–382 325.

Attractive salary commensurate with experience and qualification will be offered.

## 40th Death Anniversary
16-4-1994



Rev. Fr. P. C. Philipose
Thevarkattil, Vayalathala

Inserted by:
Annamma Philipose
Fr. Jacob Philip
Fr. Philipose Philip

## അഞ്ചാം ചരമവാർഷികം
25-5-1994



കുഞ്ഞൂഞ്ഞമ്മ വർഗീസ്
W/O N. J. Varghese
Ramantapur Hyderabad.

## നിര്യാതനായി
13-3-1994



P. O. Zachariah
Puthenpurackel,
Piravanthoor P. O.
Pathanapuram
(St. George Orthodox
Church, Kadackamon)

## ത്രിവത്സര കോഴ്സിലേക്ക് അപേക്ഷ ക്ഷണിക്കുന്നു

മാവേലിക്കര സെൻറ് പോൾസ് മിഷൻ ട്രെയിനിംഗ് സെൻററിലെ ത്രിവത്സര കോഴ്സിൻെറ 9-ാമത് ബാച്ചിലേക്കുള്ള അപേക്ഷ ക്ഷണിക്കുന്നു.

യോഗ്യത -- പ്രീഡിഗ്രിവരെ പഠിച്ചവരായിരിക്കണം. അപേക്ഷിക്കേണ്ട അവസാന തീയതി 1994 ജൂൺ 7-ാം തീയതി.

ഇൻറർവ്യൂ ജൂൺ 13. ക്ലാസ്സുകൾ ആരംഭിക്കുന്നത് ജൂൺ 15.

ഫീസ്, ഭക്ഷണം ഇവ സൗജന്യം.

സ്കോളർഷിപ്പ് നല്കുന്നതാണ്.

അപേക്ഷാഫാറത്തിനും പ്രോസ്പെക്ടസിനും പ്രിൻസിപ്പാൾ, സെൻറ് പോൾസ് M. T. C. മാവേലിക്കര-690103 കേരളം എന്ന വിലാസത്തിൽ 5 രൂപാ M. O. അയയ്ക്കുക.

# ധ്യാനപംക്തി

(6–ാം പേജിൽനിന്നും തുടർച്ച)

ആശ്വാസപ്രദൻ എന്നീ നിലയിൽ മനസ്സിലാക്കാം. പഴയനിയമത്തിൽ റൂഹായുടെ തുടർച്ചയായ പ്രവർത്തനം കാണുന്നില്ല. ന്യായാധിപന്മാർ, രാജാക്കന്മാർ, പ്രവാചകന്മാർ ആദിയായവരുടെ ജീവിതത്തിൽ റൂഹായുടെ ശക്തമായ വ്യാപാര ശക്തിയും, പ്രചോദനവും, സന്ദർഭങ്ങൾക്കനുസരിച്ച് വെളിപ്പെട്ടിട്ടുണ്ട്. പഴയനിയമത്തിൽ പരിശുദ്ധാത്മാവ് എന്ന പദപ്രയോഗം 51–ാം സങ്കീർത്തനം 11–ാം വാക്യം, യെശയ്യാ പ്രവചനം 63–ാം അദ്ധ്യായം 10, 11 വാക്യങ്ങളിലും ഒക്കെ കാണാം.

## 1. ഒരു നൂതന സൃഷ്ടികർമ്മം:

ശ്വാസമേ, നീ നാലു കാററുകളിൽനിന്നും വന്നു. ഈ നിഹതന്മാർ ജീവിക്കേണ്ടതിന് അവരുടെ മേൽ ഊതുക. ശ്വാസം അവരിൽ വന്നു. അവർ ജീവിച്ചു. (യെഹ. 37:6–10). ഞാൻ നിങ്ങൾക്ക് പുതിയോരു ഹൃദയം തരും. പുതിയോരു ആത്മാവിനെ ഞാൻ നിങ്ങളുടെ ഉള്ളിൽ ആക്കും. (യെഹ: 36:26) പ്രവാചകൻെറ ശബ്ദത്താൽ ഉണങ്ങിയ അസ്ഥികൾ ജീവിച്ച് ഒരു പുതിയ സൃഷ്ടികർമ്മം സംഭവിക്കുന്നു.

പെന്തിക്കോസ്തി പെരുന്നാൾദിവസം ശിഷ്യന്മാർ കൂടിയിരുന്ന മാളികയിലും കാററ് ശക്തിയായി വീശി. അഗ്നിനാവുകൾ പ്രത്യക്ഷമായി. വലിയ മുഴക്കം കേട്ടു. ദൈവാത്മാവിൻെറ ആവാസത്താൽ പുതുക്കം പ്രാപിച്ച പുതിയ മനുഷ്യർ, പുതിയ ഹൃദയം, പുതിയ ആത്മാവ്, പുതിയ ചിന്ത, പുതിയ സമർപ്പണം, പുതിയ ശക്തി, പുതിയ തീരുമാനങ്ങൾ, പുതിയ ആളത്വം, പുതിയ ജീവിതദർശനം, പരിശുദ്ധാത്മാവിൻെറ വ്യാപാരത്താൽ നവീകരിക്കപ്പെട്ട് വലിയ മാററങ്ങൾക്ക് വിധേയരായ വ്യക്തികൾ.

## 2. നന്മയിൽ വളരുക

കറുത്തവാവ് കഴിഞ്ഞാൽ നമ്മുടെ ദൃഷ്ടിയിൽ ചന്ദ്രക്കല വളരെ ചെറുതായും, ദിവസങ്ങൾ കഴിയുംതോറും വളർന്ന് പൂർണ്ണചന്ദ്രൻെറ അവസ്ഥ പ്രാപിക്കുകയും ചെയ്യുന്നു. പരിശുദ്ധാത്മശക്തിയാൽ തിന്മയുടെ ശക്തി നമ്മുടെ ജീവിതത്തിൽ കെടുത്തി നാം നന്മയിൽ വളർന്ന് പൂർണ്ണചന്ദ്രനെപ്പോലെ ശോഭിക്കണം. നമ്മിലുള്ള നന്മയ്ക്ക് പകരം തിന്മ ശക്തി പ്രാപിച്ചാൽ പൂർണ്ണചന്ദ്രൻ പൂർണ്ണ അന്ധകാരത്തിലേക്ക് മടങ്ങും. കളിമണ്ണും, ചേറും, ചെളിയുംപോലെ നമ്മുടെ ജീവിതത്തിൽ പററിപ്പിടിച്ചിരിക്കുന്ന തിന്മയായ കളങ്കങ്ങൾ, കറകൾ, നന്മനിറഞ്ഞ ജീവിതം വഴി കഴുകിക്കളയുന്നുവെങ്കിൽ ദൈവീക സൗന്ദര്യം നമ്മിൽ വീണ്ടും ശോഭിക്കും. നന്മ തന്നെയായ ദൈവത്തിൻെറ സാദൃശ്യം എത്രയോ തേജസ്സുള്ളതായിരിക്കും. പൂർണ്ണതയിലേക്ക് നയിക്കുന്ന പരിശുദ്ധാത്മാവാം ദൈവമേ, ഞങ്ങളുടെ ചിന്ത യാതൊരു തിന്മയും കലരാത്തതും, എല്ലാ തിന്മയിൽനിന്നുമുള്ള വേർപാടും തന്ന് ഞങ്ങളെ വിശുദ്ധീകരിച്ച് നന്മനിറഞ്ഞ പ്രകാശപൂർണ്ണമായ അവസ്ഥയിൽ നിലനില്ക്കുവാൻ ഞങ്ങളെ സഹായിക്കേണമെ.

### പെന്തിക്കോസ്തിക്കുശേഷം
### 1–ാം ഞായറാഴ്ച — May 29
(യോഹ 6: 26–35)

നശിച്ചുപോകുന്ന ആഹാരത്തിനുവേണ്ടിയല്ല, നിത്യജീവങ്കലേക്കു' നിലനിൽക്കുന്ന ആഹാരത്തിനായി പ്രവർത്തിപ്പിൻ.

## 1. നശിച്ചുപോകുന്ന ആഹാരത്തിനു വേണ്ടിയുള്ള മനുഷ്യപ്രയത്നം

അഞ്ച് അപ്പംകൊണ്ട് അയ്യായിരം പേരെ തൃപ്തരാക്കിയപ്പോൾ ആ അത്ഭുതത്തിൽ ആകർഷിക്കപ്പെട്ട് ജനം വീണ്ടും കർത്താവിങ്കൽ അടുത്തു കൂടി. അത്ഭുതം കണ്ടും, അതിശയവാർത്തകൾ കേട്ടും, സന്തോഷിക്കുവാൻ ഓടിക്കൂടിയ ജനം, പുതിയ പ്രവാചകനെ പിൻപററിയാൽ വലിയ വിശപ്പില്ലാതെ രക്ഷപെടാമെന്നുള്ള വ്യാമോഹത്താൽ ചുററും അടുത്തുകൂടിയ ജനസമൂഹത്തോടായി കർത്താവ് അരുൾചെയ്തു. നശിച്ചുപോകുന്ന ആഹാരത്തിനുവേണ്ടിയല്ല നിങ്ങൾ പ്രവർത്തിക്കേണ്ടത്.

നശിച്ചുപോകുന്നവയെല്ലാം യാഥാർത്ഥ്യങ്ങളാണെന്നുള്ള മിഥ്യാധാരണയോടുകൂടി മനുഷ്യൻ പരക്കംപായുന്നു. നമ്മുടെ മൺമയമായ ഈ ശരീരവും, അതിനു കുളിർമ നൽകുന്ന സ്ഥാനവും, മനവും, പ്രതാപവും, ഐശ്വര്യവും നേട്ടങ്ങളും എല്ലാം എത്രയോ നിസാരം, താൽക്കാലികം, നശ്വരം! അനശ്വരതയുടെ മുദ്ര നശ്വരനായ മനുഷ്യൻ അഴിഞ്ഞുപോകുന്ന ഈ ലോകത്തിനും, മനസ്സിനു പ്രിയങ്കരമായ വസ്തുവകകളിലും പതിപ്പിച്ചാൽ അത് നിലനിൽക്കുകയില്ല.

ലോകപ്രകാരം വയറുനിറയെ ഭക്ഷണംകൊടുത്ത് തന്നിലേക്ക് ജനത്തെ ആകർഷിച്ച് നശിച്ചുപോകുന്ന ലോകത്തിൽ നശ്വരമായ ജീവിതവും, ജീവനുമായി യേശുവിനെ പിൻപററുന്ന വലിയൊരുപുരുഷാരത്തെ സംഘടിപ്പിക്കുവാൻ മശിഹിതമ്പുരാൻ ആഗ്രഹിക്കുന്നില്ല. അത്ഭുതങ്ങളാലും. മായാവിദ്യകളാലും വലിയൊരു ജനസമൂഹത്തെ ചുററും ആരാധകരായി അണിനിരത്തി തൻെറ പേരും പ്രസിദ്ധിയും വ്യാപരിപ്പിക്കാൻ ശ്രമിച്ചാൽ നിത്യതയുടെ ശ്രേഷ്ഠതയ്ക്ക് അവിടെ എന്തു സ്ഥാനമാണുള്ളത്.

ലോകത്തിലെ ആകർഷണങ്ങളേക്കാളുപരി, എന്നെന്നും നിലനിൽക്കുന്ന സനാതന സത്യത്തിലേക്ക് മനുഷ്യമനസ്സ് തിരിയണമെന്ന് യേശുതമ്പുരാൻ ആഗ്രഹിക്കുന്നു.

തൃപ്തിവരുത്താത്തതിന് പ്രയത്നഫലം ചെലവിടുന്ന മനുഷ്യാ (യെശ 55: 2) വിശപ്പും

ദാഹവും അകററി, സന്തോഷവും സംതൃപ്തിയും അനുഭവിക്കുവാൻ യത്നിക്കുന്ന മനുഷ്യാ, ആത്മീയമായ വിശപ്പും, ദാഹവും തീർക്കുവാൻ നിന്റെ കണ്ണുകളെ ദൈവത്തിങ്കലേക്ക് ഉയർത്തുക.

### പെന്തിക്കോസ്തിക്കുശേഷം
### 2–ാം ഞായറാഴ്ച–ജൂൺ 5
### (മത്താ: 10: 5–16)

ശ്ലീഹൻമാരുടെ തെരഞ്ഞെടുപ്പും, നിയോഗവും യേശുതമ്പുരാന്റെ മനുഷ്യാവതാര ദൗത്യ നിർവഹണത്തിൽ ഒരു സുപ്രധാന കൃത്യമായി ചിന്തിക്കാം.

### 1. അധികാരപൂർവമായ നിയോഗം

വിദ്യാവിഹീനരും, നിസ്സാരന്മാരുമായ വ്യക്തികൾ സ്വർഗീയ ശിൽപ്പിയുടെ കൈകളിലേക്ക് സമർപ്പിച്ചപ്പോൾ ദൈവരാജ്യത്തിന്റെ കെട്ടുപണിക്ക് അനുയോജ്യരും, അനുരൂപരും ആയി വാർത്തെടുക്കുവാനും, ശക്തിസ്രോതസുകളായി രൂപാന്തരപ്പെടുത്തുവാനും യേശുവിന് സാധിച്ചു മാനുഷീകമായുള്ള രീതിയിൽ ചിന്തിച്ചാൽ ഏതാനും വാക്കുകളാലുള്ള ഭരമേൽപ്പിക്കൽ. ദൈവത്തിന്റെ വചനശക്തിയാലും, പരിശുദ്ധാത്മ വ്യാപരത്താലും പുതുമനുഷ്യരാക്കപ്പെട്ട അവസ്ഥ, നമ്മുടെ കണ്ണിനും, ബുദ്ധിക്കും എത്തിപ്പിടിപ്പിക്കാവുന്നതിലുമുപരിയാണ്, സ്വയം വിധേയപ്പെടുത്തിയാൽ, സമർപ്പിച്ചാൽ നിസാരനായ വ്യക്തി ആയാലും വലിയ കാര്യങ്ങൾ പ്രവർത്തിപ്പാൻ ദൈവത്തിനു സന്മനസുണ്ട്. ശക്തനാക്കുവാൻ പ്രാപ്തനായവനെ നമസ്ക്കരിക്കുക. 'മകനെ നിന്റെ ഹൃദയം എനിക്കു തരിക' (സദൃ ല. 23: 26) ആത്മ ശരീര മനസുകളുടെ സൗഖ്യദാന വൈദ്യന്മാർ, പൊന്നും, വെള്ളിയും, മടിശീലയും ഇല്ലാത്തവർ, യോഗ്യൻ യോഗ്യമായി പ്രവർത്തിക്കുമെന്നുള്ള പ്രത്യാശയോടെയും സമാധാന ആശംസയോടും കടന്നുചെല്ലേണ്ടവർ, സൗജന്യമായി ലഭിച്ച സ്വർഗീയ നൽവരങ്ങൾ വിലകൂടാതെ കൊടുക്കുവാൻ വിളിക്കപ്പെട്ടവർ, പ്രാവിന്റെ നിഷ്ക്കളങ്കതയും, പാമ്പിന്റെ ബുദ്ധിയും ആവശ്യമുള്ളവർ ചെന്നായ്ക്കളുടെ നടുവിൽ ആട് എന്ന ശബ്ദത്താൽ ക്ലേശപൂർണ്ണമായ പാതയുടെ ചിത്രവും ഗുരുനാഥൻ വരച്ചുകാണിച്ചിരിക്കുന്നു. പണവും, പട്ടിണിയും, വിശപ്പും, ദാരിദ്ര്യവും വേദനനിറഞ്ഞ അനുഭവങ്ങളും പിൻപററുന്ന വിശ്വസ്ത ശിഷ്യന്മാർക്ക് അവന്റെ രാജ്യത്തിൽ പന്ത്രണ്ട് സിംഹാസനങ്ങൾ വാഗ്ദാനം ചെയ്തിട്ടുണ്ട്. ''നീതിമാന്മാർ അവന്റെ രാജ്യത്തിൽ സൂര്യനെപ്പോലെ ശോഭിക്കും.'' (മത്ത; 13: 43).

### 2, അനുഷ്ഠിക്കേണ്ട കടമകൾ

സ്വർഗ്ഗീയനാഥൻ ശിഷ്യന്മാർക്ക് നിർദേശങ്ങളും മുന്നറിയിപ്പുകളും കൊടുക്കുന്നു. ഓരോരുത്തരുടെയും കടമകൾ പൂർണ്ണമായി പൂർത്തീകരിക്കുവാൻ നാം ബാധ്യസ്ഥരാണ്. പട്ടത്വം സ്വീകരിക്കുന്നവർ, സന്യാസവ്രതം എടുക്കുന്നവർ, വിവാഹ കൂദാശയാൽ പരസ്പരം യോജിപ്പിക്കപ്പെടുന്നവർ മുതലായവർക്ക് കാർമ്മികൻ എന്തെല്ലാം ഉത്തരവാദിത്വങ്ങൾ, കടമകൾ, നിർദ്ദേശങ്ങൾ ഭരമേൽപ്പിച്ചിരിക്കുന്നു. അതിന് അനുയോജ്യമായ ഒരു ജീവിതം സത്യസന്ധമായും, വിശ്വസ്തതയോടുംകൂടി മാകൃതാപരമായി നാം നിർവഹിക്കാറുണ്ടോ.

സാഹസീകതയും, ബുദ്ധിമുട്ടും കൂടാതെ യഥാർത്ഥ ക്രിസ്തീയ ജീവിതം പിന്തുടരുവാൻ സാധ്യമല്ല. ഈ ലോകത്തിലെ സുഖജീവിതത്തിന് മനോജ്ഞമായ വാഗ്ദാനങ്ങൾ മശിഹാ തമ്പുരാൻ ശിഷ്യന്മാർക്ക് നൽകിയിട്ടില്ല. ഇത് ഇടുക്കവും ഞെരുക്കവുമുള്ള പാതയാണ്. യേശുക്രിസ്തുവിന്റെ മനസറിഞ്ഞ് ജീവിക്കുവാൻ നമ്മുടെ നാഥന്റെ പ്രമാണങ്ങൾ മുറുകെ പിടിക്കുവാൻ നാം കുറച്ച് ത്യാഗങ്ങൾ സഹിച്ചേ മതിയാവൂ. പരിശുദ്ധാത്മാവാം ദൈവമേ ശ്രേഷ്ഠഗുരുവായ യേശുവിനെ പിൻപററുവാൻ ഞങ്ങളെ ശക്തീകരിക്കേണമെ.



---

## ഡോ. ചന്ദനപ്പള്ളിക്ക് അവാർഡ്

മികച്ച ഭാഷാശാസ്ത്രജ്ഞനുള്ള തൃശൂർ സഹൃദയ സമിതിയുടെ ഇക്കൊല്ലത്തെ അവാർഡ് പ്രശസ്ത ചരിത്രപണ്ഡിതനും സാഹിത്യഗവേഷകനുമായ ഡോ. സാമുവൽ ചന്ദനപ്പള്ളിക്ക് ലഭിച്ചു. റവ: ജോർജ് മാത്തൻ: കൃതികളും, പഠനവും, മലങ്കര സഭാപിതാക്കന്മാർ തുടങ്ങി ഇരുപതിലധികം ഗ്രന്ഥങ്ങളുടെ കർത്താവാണ് ഡോ. ചന്ദനപ്പള്ളി. 'മലങ്കരസഭ' മാസികയുടെ പത്രാധിപസമിതി അംഗവുമാണ്.



**OSSAE**–യുടെ (1993)-ലെ മത്സരപ്പരീക്ഷയിൽ 9–ാം ക്ലാസ്സിൽ അഖില മലങ്കര രണ്ടാം സ്ഥാനം ലഭിച്ച കല്ലുങ്കത്ര മണലേൽ സണ്ടേസ്ക്കൂൾ വിദ്യാർത്ഥിനി ബിൻസി ചെറിയാൻ.

## പാശ്ചാത്യ ചിന്താധാര കൃത്രിമം: മാർ ഗ്രീഗോറിയോസ്

പാശ്ചാത്യ ചിന്താധാര കൃത്രിമമാണെന്നും അതിനു ബൗദ്ധികമായി അടിസ്ഥാനമില്ലെന്നും ഡോ. പൗലോസ് മാർ ഗ്രീഗോറിയോസ് മെത്രാപ്പോലീത്താ പ്രസ്താവിച്ചു.

ദർശനം പാശ്ചാത്യരാജ്യത്തു നഷ്ടപ്പെട്ടു, അതവിടെ ഇല്ലാതായി. വിശകലനാധിഷ്ഠിതമായ തത്വശാസ്ത്രമായിരുന്നു അവിടെ ഉണ്ടായിരുന്നത്. ഇതു വെറും കൃത്രിമമായിരുന്നു, അടിസ്ഥാനമില്ലാത്തതായിരുന്നു. ശാസ്ത്രത്തിന്റെ തത്വശാസ്ത്രവും തകർന്നു. ശാസ്ത്ര സത്യം വസ്തുനിഷ്ഠമല്ല എന്ന ചിന്ത പ്രബലപ്പെട്ടിട്ടു വർഷങ്ങൾ ഏറെയായി.

ഡോ. തോമസ് മാർ അത്താനാസ്യോസ് മെമ്മോറിയൽ ഓറിയന്റേഷൻ സെന്ററും മാർ ഗ്രീഗോറിയോസ് ഫൗണ്ടേഷനും ചേർന്നു നടത്തിയ പ്രഭാഷണവേദിയിൽ 'പോസ്റ്റ് മോഡേൺ ഫിലോസഫി' എന്ന വിഷയത്തെപ്പറ്റി പ്രസംഗിക്കുകയായിരുന്നു ഡോ. ഗ്രീഗോറിയോസ്.

ശാസ്ത്രത്തിനകത്തു മൗലികമായ വലിയ തകർച്ച ഉണ്ടായിരിക്കുന്നു. മനുഷ്യന്റെ എല്ലാ അറിവും വസ്തുനിഷ്ഠമല്ല. മനുഷ്യന്റെ അറിവ് ഒരു സങ്കലന യാഥാർഥ്യമാണ്. ശാസ്ത്രത്തിന്റെ നിഗമനങ്ങൾ ഒന്നും തെളിയിക്കപ്പെട്ടവയല്ല. ശാസ്ത്രത്തിന്റെ മാർഗത്തിൽതന്നെയുള്ള വലിയ പ്രയാസമാണിത്. അവസ്ഥ മാറിയാൽ നിഗമനം മാറും.

പാശ്ചാത്യർ കൊണ്ടുവന്ന ദാർശനികവാദങ്ങൾ എല്ലാം തകർന്നുകഴിഞ്ഞു. ശാസ്ത്രത്തിൽ കണ്ടെത്തിയ യാഥാർഥ്യങ്ങൾ ദർശനത്തിൽ യാഥാർഥ്യമല്ലാതായി. മനുഷ്യവിജ്ഞാനം ഇനി സ്വതന്ത്രമാകണം.

അസ്തിത്വവാദവും ഘടനാവാദവും ഡീകൺസ്ട്രക്ഷനുമൊക്കെ കഴിഞ്ഞിട്ടും പടിഞ്ഞാറൻ ചിന്തയുടെ അടിസ്ഥാനം ഉറപ്പിക്കാൻ കഴിഞ്ഞിട്ടില്ല. ദർശനം ഭാഷയിൽകൂടി എന്ന കാഴ്ചപ്പാട് ഇന്നു പ്രബലമാണ്. എഴുതിയ വാക്കിനേക്കാൾ സംസാരഭാഷ മുഖ്യമെന്ന ചിന്തയാണ് ഇപ്പോൾ.

ദാർശനികനെക്കാൾ ഇന്നു പുതിയ ലോകം വിഭാവനം ചെയ്യാൻ എഴുത്തുകാരാണ് കഴിയുന്നത്. ഇപ്പോഴത്തെ സംസ്കാരത്തിനു മൗലികമായ ചില നിഗമനങ്ങൾ ഉണ്ട്. അതിനെ കണ്ടെത്തി ചോദ്യം ചെയ്യണം. എല്ലാ നിഗമനങ്ങളും വിധിവിധേയമാണെന്നു മനസിലാക്കണം.

പൗലോസ് മാർ ഗ്രീഗോറിയോസിന്റെ കൃതികളെപ്പറ്റിയും ചിന്തയെപ്പറ്റിയും ജോയിസ് തോട്ടയ്ക്കാട് സമാഹരിച്ചു പ്രസിദ്ധപ്പെടുത്തിയ 'ദാർശനികന്റെ വിചാരലോകം' കെ. എം. മാത്യു പ്രകാശിപ്പിച്ചു. ഡോ. അലക്സാണ്ടർ ജേക്കബ്, പോൾ മണലിൽ, ഫാ. സി. സി. ചെറിയാൻ, റവ. സണ്ണി ജോർജ് എന്നിവർ പ്രസംഗിച്ചു. ★

## മാർ തെയോഫീലോസ് മെത്രാപ്പോലീത്താ

ഹാശാആഴ്ച ജർമ്മനിയിലായിരുന്ന ഡോ. പീലിപ്പോസ് മാർ തെയോഫിലോസ് മെത്രാപ്പോലീത്താ ദേഹാസ്വാസ്ഥ്യംമൂലം അവിടെ ആസ്പത്രിയിൽ ഏതാനും ദിവസങ്ങൾ ചികിത്സയിൽ കഴിഞ്ഞശേഷം നാട്ടിൽ തിരിച്ചെത്തി. തിരുമേനി കോലഞ്ചേരി മെഡിക്കൽമിഷൻ ആസ്പത്രിയിൽ വിശ്രമിക്കുന്നു. തിരുമനസ്സിലേക്ക് വളരെ സൗഖ്യമുണ്ട്. തിരുമേനി മുറിയിൽ അല്പമായി നടക്കുകയും സംസാരിക്കുകയും ആളുകളെ തിരിച്ചറിയുകയും ചെയ്യുന്നുണ്ട്. ഏതാനും ആഴ്ചകൾക്കകം ആസ്പത്രി വിടാമെന്ന് ഡോക്ടറന്മാർ അഭിപ്രായപ്പെട്ടു.

### പട്ടംകൊട

പ: ബസ്സേലിയോസ് മാർത്തോമ്മാ മാത്യൂസ് ദ്വിതീയൻ ബാവായുടെ സെക്രട്ടറിയായി സേവനം അനുഷ്ഠിച്ച അടൂർ കൂടാരത്തിൽ അലക്സാണ്ടർ (റജി) ശെമ്മാശ്ശന് പ. ബാവാതിരുമേനി അടൂർ കരുവാററാ പള്ളിയിൽവച്ച് മേയ് 5–ാം തീയതി കശ്ശീശാപട്ടം നല്കി. ഇടവക മെത്രാപ്പോലീത്താ മാത്യൂസ് മാർ എപ്പിഫാനിയോസ് തിരുമേനിയും അനേകം പട്ടക്കാരും ശെമ്മാശ്ശന്മാരും ശുശ്രൂഷയിൽ സംബന്ധിച്ചു.



## ഓർമ്മപ്പെരുനാൾ കൊണ്ടാടി

പാമ്പാക്കുട ചെറിയ പള്ളിയിൽ കബറടങ്ങിയിരിക്കുന്ന പ: ബസ്സേലിയോസ് പ്രഥമൻ ബാവായുടെ ഓർമ്മപ്പെരുനാൾ മേയ് രണ്ട് മൂന്ന് തീയതികളിൽ പ: ബസ്സേലിയോസ് മാർ തോമ്മാ മാത്യൂസ് ദ്വിതീയൻ ബാവായുടെ പ്രധാന കാർമ്മികത്വത്തിലും മാർ മിലിത്തിയോസ് മാർ അന്തോണിയോസ് എന്നീ തിരുമേനിമാരുടെ സഹകരണത്തിലും ആഘോഷപൂർവ്വം കൊണ്ടാടി.

# വൈദിക ചരമങ്ങൾ

## സി. വി. ജോർജ്ജ് കോർ എപ്പിസ്ക്കോപ്പ



വാകത്താനം: പൗരസ്ത്യ ഓർത്തഡോക്സ് സിറിയൻ സണ്ടേസ്ക്കൂൾ അസോസിയേഷൻ മുൻ ഡയറക്ടർ ജനറൽ ചിറത്തലാട്ട് സി. വി. ജോർജ്ജ് കോർ എപ്പിസ്ക്കോപ്പാ (81) ഏപ്രിൽ 30-ാം തീയതി നിര്യാതനായി. സംസ്ക്കാരം മേയ് 1-ാം തീയതി പ. കാതോലിക്കാബാവാ തിരുമനസിലെ പ്രധാന കാർമ്മികത്വത്തിലും മാർ എപ്പിപ്പാനിയോസ്, മാർ അത്താനാസ്യോസ്, മാർ ഈവാനിയോസ്, മാർ പീലക്സീനോസ് എന്നീ തിരുമേനിമാരുടെ സഹകരണത്തിലും ഉച്ച കഴിഞ്ഞ് 2 മണിക്ക് പുത്തൻചന്ത സെ. മേരീസ് പള്ളിയോടു ചേർന്ന് പ്രത്യേകം തയ്യാറാക്കിയ കല്ലറയിൽ നടത്തി. മാർ ഒസ്താത്തിയോസ് തിരുമേനി ഭവനത്തിൽ എത്തി പ്രാർത്ഥന നടത്തി. അനേകം കോറെപ്പിസ്ക്കോപ്പാമാരും, റമ്പാൻമാരും, വൈദികരും ശുശ്രൂഷയിൽ സംബന്ധിച്ചു. ഒസ്താത്തിയോസ് തിരുമേനി ഭവനത്തിൽവച്ചും ഫാ. ററ്. ജെ. ജോഷ്വായും, പ. കാതോലിക്കാബാവായും പള്ളിയിൽവച്ചും ചരമപ്രസംഗം നടത്തി. മന്ത്രി ഉമ്മൻചാണ്ടി, നിയമസഭാ ഡെ. സ്പീക്കർ കെ. നാരായണകുറുപ്പ്, തോമസ് കുതിരവട്ടം തുടങ്ങി അനേകം വ്യക്തികളും സ്ഥാപനങ്ങളുടെ പ്രതിനിധികളും മൃതദേഹത്തിൽ റീത്തു സമർപ്പിച്ചു. ഭവനത്തിൽനിന്ന് ആരംഭിച്ച വിലാപയാത്ര യറുശലേം മൗണ്ട് ഹൈസ്ക്കൂൾ, വള്ളിക്കാട്ടു ദയറാ തുടങ്ങിയ സ്ഥലങ്ങളിൽകൂടെ നഗരി കാണിക്കൽ നടത്തുകയുണ്ടായി. വലിയ ഒരു ജനക്കൂട്ടം ശുശ്രൂഷയിൽ സംബന്ധിച്ചിരുന്നു.

വാകത്താനം ജെ. എം. ഹൈസ്ക്കൂൾ സ്ഥാപകനും മാനേജരും ദീർഘകാലം ഹെഡ്മാസ്ററുമായിരുന്നു. പ്രശസ്ത അദ്ധ്യാപകനുള്ള സംസ്ഥാന അവാർഡ് ലഭിച്ചിട്ടുണ്ട്. പുത്തൻചന്ത സെൻറ് മേരീസ് ഓർത്തഡോക്സ് പള്ളിവികാരിയായി 50 വർഷം സേവനം അനുഷ്ഠിച്ചിട്ടുണ്ട്.

മിഷ്യൻപള്ളിയുടെ പുനരുദ്ധാരണത്തിനും സാമൂഹിക–ആത്മീയ പ്രസ്ഥാനങ്ങൾക്കും നേതൃത്വം നൽകിയിരുന്നു.

ഓർത്തഡോക്സ് സുറിയാനി സഭയുടെ മാനേജിംഗ്കമ്മററി അംഗമായി പ്രവർത്തിച്ചുവരികയായിരുന്നു. കോട്ടയം ഭദ്രാസന സെക്രട്ടറിയായും സേവനമനുഷ്ഠിച്ചിട്ടുണ്ട്. വാകത്താനം കൺവൻഷന്റെ സ്ഥാപകനാണ്.

ഡോ. ജോർജ്ജ് വർഗീസ് (ലണ്ടൻ), ഡോ. രാജു ജോർജ്ജ് (മങ്ങാനം മന്ദിരം ആശുപത്രി), ഡോ. ചാം കുരുവിള (ബോംബെ), റേ ജേക്കബ് കുര്യൻ എന്നിവർ മക്കളും ബ്രിഗേഡിയർ കെ. ജോൺ കുരുവിള (നെയ്ച്ചേരി, കുറിച്ചി), ജേക്കബ് കുര്യൻ (മൈലക്കാട്ട് പുതുപ്പള്ളി) എന്നിവർ ജാമാതാക്കളുമാണ്. ഭാര്യ പരേതയായ ആലീസ് ജോർജ്ജ് കോന്നി തൈപ്പറമ്പിൽ കുടുംബാംഗമാണ്.

ചിറത്തലാട്ട് സി. എൻ. ജോർജ്ജ് (കാർബൺ ആൻറ് കെമിക്കൽസ്) സഹോദരപുത്രനും ഫാ: കെ. എം. ജോർജ്ജ് (ജനീവ) സഹോദരീപുത്രനുമാണ്.

## ഫാ: കുറിയാക്കോസ് O. I. C. (76)



റാന്നി പെരുനാട്, ബഥനി ആശ്രമസുപ്പീരിയറായി ദീർഘകാലം സേവനം അനുഷ്ടിച്ചശേഷം കുഴിമററം ബഥനി ആശ്രമത്തിൽ താമസിച്ച് വിശ്രമജീവിതം നയിച്ചുകൊണ്ടിരുന്ന കോട്ടയം താഴത്തങ്ങാടി കാക്കരോത്ത് ഫാ. കുറിയാക്കോസ് O. I. C. പെരുനാട് ബഥനി ആശ്രമത്തിൽവച്ച് മേയ് 2-ാം തീയതി നിര്യാതനായി. ശവസംസ്കാരം 3-ാം തീയതി പ: ബാവാതിരുമനസ്സിലെ

പ്രധാന കാർമ്മികത്വത്തിലും മാർ ഒസ്താത്തിയോസ്, മാർ എപ്പിപ്പാനിയോസ്, മാർ പക്കോമിയോസ് എന്നീ തിരുമേനിമാരുടെയും അനേകം അച്ചൻമാരുടെയും സഹകരണത്തിൽ ആശ്രമത്തോടനുബന്ധിച്ചുള്ള കല്ലറയിൽ നടത്തി. ബ. അച്ചൻ ഒരു സഭാചരിത്രകാരനും എഴുത്തുകാരനും ആയിരുന്നു. ആശ്രമ സുപ്പീരിയറായും സേവനം അനുഷ്ഠിച്ചു. ബാഹ്യകേരളത്തിലെ ആദ്യമിഷണറിമാരിൽ പ്രമുഖനായിരുന്നു. വെല്ലൂരിലും കുന്നൂരിലും ഇടവക രൂപീകരിക്കുന്നതിന് മുൻകയ്യെടുത്തു. കുന്നംകുളം സെ. ജോൺസ് ഇംഗ്ലീഷ് മീഡിയം സ്കൂളിന്റെ മാനേജരായി 17 വർഷം സേവനം അനുഷ്ടിച്ച് സ്കൂളിന്റെ പുരോഗതിക്ക് പ്രധാന പങ്കുവഹിച്ചു .

## ഫാ വർഗീസ് – 58

തെള്ളിയൂർ കുടുക്കപ്പനാൽ സെ: ബസേലിയോസ് മേമല സെ. ജോൺസ് ഓർത്തഡോക്സ് പള്ളികളുടെ വികാരി ഫാ. വർഗീസ് പെനിയാത്ത് ഏപ്രിൽ 11-ാം തീയതി നിര്യാതനായി. മണിമലയാററിൽ കോമടത്തുകടവിൽ കുളിക്കാനിറങ്ങിയ ഒരു കുട്ടി മുങ്ങുന്നതുകണ്ട് അവനെ രക്ഷിപ്പാൻ വെള്ളത്തിൽ ഇറങ്ങിയ ബ: അച്ചന്റെ ശ്രമം പരാജയപ്പെടുകയുണ്ടായി. എന്നാൽ അദ്ദേഹം കരയ്ക്കു കയറിയ ഉടനെ നെഞ്ചുവേദന അനുഭവപ്പെടുകയും പുഷ്പഗിരി ആസ്പത്രിയിലേക്ക് കൊണ്ടുപോകുന്നവഴി നിര്യാതനാവുകയുമാണ് ഉണ്ടായത്. മൃതദേഹം പിറേറന്ന് പ. ബാവാതിരുമേനിയുടെയും മററു തിരുമേനിമാരുടെയും കാർമ്മികത്വത്തിലും നൂറുകണക്കിനു വൈദികരുടെയും നാനാജാതി മതസ്ഥരായ വലിയ ഒരു ജനക്കൂട്ടത്തിന്റെയും സാന്നിദ്ധ്യത്തിൽ വെണ്ണിക്കുളം സെ. ബഹനാൻസ്പള്ളി സെമിത്തേരിയിൽ സംസ്കരിച്ചു.

## ഫാ: കെ. ജി. മത്തായി – 64

പരുമലസെമിനാരി അസി: മാനേജരായി ദീർഘകാലം സേവനം അനുഷ്ഠിച്ചുവന്ന ഫാ: കെ. ജി. മത്തായി നിര്യാതനായി. ശവസംസ്കാരം ഏപ്രിൽ 16-ാം തീയതി പരുമല സെമിനാരി സെമിത്തേരിയിൽ പ: ബാവാതിരുമേനിയുടെ പ്രധാന കാർമ്മികത്വത്തിലും മാർ ഒസ്താത്തിയോസ്, മാർ എപ്പിപ്പാനിയോസ്, മാർ പീലക്സീനോസ്, മാർ ഈവാനിയോസ് എന്നീ തിരുമേനിമാരുടെ സഹകരണത്തിലും അനേകം പട്ടക്കാരുടെയും സാന്നിദ്ധ്യത്തിലും നിർവഹിച്ചു. പരുമല കുരിശുവരെയുള്ള നഗരികാണിക്കലിലും ശുശ്രൂഷകളിലും വളരെയധികം ആളുകൾ സംബന്ധിച്ചിരുന്നു. ബ: അച്ചൻ മേല്പാടത്ത് നിരണത്തേപുരയ്ക്കൽ കുടുംബാംഗമാണ്.

## ഫാ. പി. എം. തോമസ് – 62

റാന്നി കൊററനാട് ഓർത്തഡോക്സ് പള്ളി വികാരി പുളിക്കൽ പി. എം. തോമസ് അച്ചൻ ഏപ്രിൽ 8–ാം തീയതി നിര്യാതനായി. ശവസംസ്കാരം 9-ാം തീയതി പ. ബാവാ തിരുമനസ്സിലെ പ്രധാന കാർമ്മികത്വത്തിൽ തോട്ടമൺ സെ: തോമസ് ഓർത്തഡോക്സ് പള്ളി സെമിത്തേരിയിൽ നടത്തപ്പെട്ടു.

## ഫാ. ഇസ്രായേൽ – 55

മാനന്തവാടി സെ. ജോർജ് താബോർ ഇടവക വികാരിയും സഭാമാനേജിംഗ്കമ്മററി മെമ്പറുമായിരുന്ന തലവടി ചെത്തുപ്പുരയ്ക്കൽ ഫാ. എം. ഇസ്രായേൽ ഏപ്രിൽ 10–ാം തീയതി ഞായറാഴ്ച വി. കുർബ്ബാനയ്ക്കുശേഷം ഇടവക പൊതുയോഗം നടന്നുകൊണ്ടിരിക്കുമ്പോൾ നിര്യാതനായി. ശവസംസ്കാരം 12–ാം തീയതി മാനന്തവാടി സെ. ജോർജ് പള്ളിയിൽവച്ച് ബത്തേരി ഭദ്രാസനാധിപൻ കുറിയാക്കോസ് മാർ ക്ലീമ്മീസ് മെത്രാപ്പോലീത്തായുടെ പ്രധാന കാർമ്മികത്വത്തിലും അനേകം വൈദികരുടെ സഹകരണത്തിലും നടത്തി.



### മദ്ധ്യസ്ഥതയാലുള്ള ഉപകാരസ്മരണയ്ക്ക്




രാജു, അനു, ആൻഡമാൻസ്.



റോബിൻ, ആൻഡമാൻസ്.



ഷിബു, ബിനി, തിരുവല്ല.

# COURSE IN PASTORAL CARE TO THE SICK

(Sponsored by the Christian Medical Association of India)

| | | |
|---|---|---|
| Objectives | : | To study and to grow together in the knowledge of healing and health and to understand the implications of it for those in Pastoral Care.<br><br>To learn skills and knowledge in ministering to people in sickness and suffering in our country.<br>For fellowship and sharing of the pastoral experiences. |
| Number of participants | : | Twenty (only sponsored candidates from Churches and Institutions.) |
| Time | : | September 1 to 30, 1994. |
| Place | : | Kerala United Theological Seminary,<br>Kannanmoole, Tiruvananthapuram,<br>Kerala. |
| Whom to apply | : | Rev. Dr. K. G. Daniel,<br>Chaplain,<br>Christian Medical Association of India<br>Plot No. 2. A-3, Local Shopping Centre, Janakpuri,<br>New Delhi-110 058. |

Before 31st July, 1994 by sending a registration fee of Rs. 150/- (non-refundable) by M. O. / D. D. drawn in favour of "Christian Medical Association of India".

The course will be conducted by resourse persons from the fields of Pastoral Care and Counselling, Medicine and Theology. The course is designed to felicitate personal growth and development of the participants, and to help acquire skills in care and communication to the sick. Greater emphasis on practical work through hospital visits, case studies and role-plays is laid, and the course seeks to impart practical knowledge in the care of the sick in the hospitals, homes and local churches.

NOTE:-

a) CMAI will cover the costs of Board and Lodging.

b) Travelling and other expenses are to be born by the sponsoring body or the individual participant.

c) A good working knowledge of English is necessary for all participants. Only those with the Language ability need to apply.

Licence No. 475. 11th APRIL 1946. Registered No. KL KTM-38

# THE MALANKARA SABHA

CATHOLICATE OFFICE, KOTTAYAM-686 038

## FOR FAVOURS RECEIVED



## IPE JOHN & FAMILY, NEW YORK

Printed and published by Rev. Fr. T. G. Zacharia For Orthodox Viswasa Paripalana Samathy, Kottayam at the Catholicate Press. Kottayam-38 Chief Editor Rev. Dr. Jacob Kurian